# മലങ്കര ഇടവക പത്രിക

പുസ്തകം ൧൨]   ൧൯൦൨   ഹസീറാൻ   [ലക്കം ൬


ശ്ലോകം.

ആററം ക്ഷീണമൊടെടുത്തു ക്രൂശതിലഹൊ തൃക്കൈകൾ രണ്ടും ബലാൽ
ഊററത്തോടു പിടിച്ചു ലോകമഖിലം പാപം വഹിക്കും വിധൌ
ഏററം ദീനസ്വരമന്നു ചൊല്ലിയൊരവിടെ പ്രാർത്ഥിച്ചുകൊള്ളുന്നഹൊ
മാററം ഒന്നുകാട്ടാത്തയേശുമശിഹാ പാലിക്കണം ഞങ്ങളെ.

പി. ജി. ശമുവേൽ

## ദൈവദൂതന്മാർ.

കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെ സ്രഷ്ടാവും ദൈവമാകുന്നു എന്നും സൃഷ്ടികളിൽ ഒന്നും വചനമായ യേശുമശിഹായെ കൂടാതെ ഉണ്ടായിട്ടില്ലെന്നും വേദം നമ്മെ പഠിപ്പിക്കുന്നു. സ്രഷ്ടാവിന്റെ സൃഷ്ടിയിൽ ഒന്നാമത്തെ പ്രവൃത്തി മാലാഖമാർ ആകുന്നു. ലോകത്തെയും മനുഷ്യനെയും എപ്പോൾ സൃഷ്ടിച്ചുവൊ അപ്പോൾ കൂടെയാണ മാലാഖമാരെയും സൃഷ്ടിച്ചതെന്നു ചിലക്ക് അഭിപ്രായമുണ്ടെങ്കിലും ഏറിയ വിദ്വാന്മാരുടെയും അഭിപ്രായം മാലാഖമാർ സ്രഷ്ടാവിന്റെ ആദ്യ പ്രവൃത്തിയാണെന്നാകുന്നു. എന്തെന്നാൽ ലോകത്തിന്റെ അടിസ്ഥാനം സ്ഥാപിച്ചപ്പോൾ "ഉദയനക്ഷത്രങ്ങൾ ഒരുമിച്ചു പാടി, ദൈവപുത്രന്മാർ സന്തോഷംകൊണ്ടു അട്ടഹസിച്ചു" എന്ന പ്രമാണം ഉണ്ടല്ലൊ.

വേദപുസ്തകത്തിൽ മാലാഖമാരുടെ കാര്യം പലയിടങ്ങളിലും പറഞ്ഞിട്ടുണ്ടു. അവയിൽ നിന്നു നമുക്കു എടുക്കാവുന്ന ഊഹപ്രകാരം ഇവർ സാക്ഷാൽ ജഡമില്ലാത്ത ആത്മാക്കൾ ആകുന്നു. എങ്കിലും ഇവർ ദൈവത്തിന്റെ സ്ഥാനാപതികൾ എന്ന നിലയിൽ മനുഷ്യർക്കു കാണപ്പെടുമ്പോൾ ദൃഷ്ടിഗോചരമായ രൂപം ഇവർ ധരിക്കുന്നുണ്ടു. ഒരു അവസരം കിട്ടിയപ്പോൾ അവരിൽ അനേകർ സാത്താൻ എന്ന പ്രധാന ദൂതനോടു കൂടി ദൈവത്തോടു മത്സരിക്കയും അതുമൂലം തള്ളപ്പെടുകയും ചെയ്തു ഓർത്താൽ മാലാഖമാരും മനുഷ്യനെപ്പോലെ തന്നിഷ്ടം പ്രവൃത്തിക്കുവാൻ തക്ക സ്വാതന്ത്ര്യത്തോടുകൂടി സൃഷ്ടിക്കപ്പെട്ടു എന്നും ഇവക്കും ഒരു പരീക്ഷ ഉണ്ടായെന്നും വിചാരിക്കാൻ ന്യായമുണ്ടു. മനുഷ്യനെക്കാൾ വിസ്താരമേറിയ അറിവുള്ളവരായിട്ടാണ ഇവർ സൃഷ്ടിക്കപ്പെട്ടതു. ഭൂലോകത്തിന്മേലും മനുഷ്യന്റെമേലും ദൈവത്തിന്റെ ശുശ്രൂഷക്കാർ എന്നനിലയിൽ ഇവക്കു വലിയ അധികാരങ്ങൾ കൊടുക്കപ്പെട്ടിട്ടുണ്ടു

ന്നു കാണുന്നു. മനുഷ്യരുടെയും ദൈവദൂതന്മാരുടെയും പ്രകൃതിനോക്കിയാൽ ഒരു സംഗതിയിൽ വലിയ വ്യത്യാസം കാണാം. മനുഷ്യർ എല്ലാവരും ഒരാളിൽ നിന്നു ജനിച്ചവരാണു. മാലാഖാമാരൊ ഒരുത്തനിൽനിന്നു ഒരുത്തൻ ജനിക്കാതെ പ്രത്യേകം പ്രത്യേകം സൃഷ്ടികളാകുന്നു. ആദാം വീണപ്പോൾ മനുഷ്യജാതി മുഴുവൻ അവനിൽനിന്നു ഉത്ഭവിച്ചതാകകൊണ്ടു പാപബീജം എല്ലാവരിലും പ്രവേശിച്ചു എന്നാൽ മാലാഖാമാരെ ഓരോരുത്തനായി പരീക്ഷിച്ചപ്പോൾ അവരിൽ ഒരു വലിയ ഭാഗം പിഴച്ചുപോയി എങ്കിലും ഒരുവന്റെ പിഴ മറ്റൊരുവനെ ബാധിക്കത്തക്കതായിരുന്നു. ഇവർ തമ്മിൽ തമ്മിൽ സംബന്ധമില്ലാത്തവരാകകൊണ്ടു ഒരുവന്റെ വീണ്ടെടുപ്പുകൊണ്ടു ഇവർ എല്ലാവരെയും രക്ഷിപ്പാൻ കഴികയില്ല. അതിനാൽ "വചനമായദൈവം മാലാഖാമാരുടെ സ്വഭാവം ധരിച്ചില്ല" എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ മനുഷ്യജാതിയൊ ഏക മാതാപിതാക്കന്മാരിൽ നിന്നു ജനിച്ചവരും ഒരു മാംസത്തിലും രക്തത്തിലും ഓഹരിക്കാരുമാകകൊണ്ടു ദൈവത്തിന്റെ അവതാരം അവർ എല്ലാവൎക്കും ഫലപ്രദമായി തീൎന്നു മനുഷ്യസ്വഭാവം ഒന്നാകകൊണ്ടു മനുഷ്യവൎഗ്ഗം മുഴുവൻ ആദാമിൽ പാപം ചെയ്തുപോലെ രണ്ടാമത്തെ ആദാമിൽ ജീവിക്കയും ചെയ്യും.

ദൈവദൂതന്മാരെ വേദശാസ്ത്രികൾ ഒമ്പതു തരങ്ങളായി വിഭാഗിച്ചിരിക്കുന്നു. ഓരോ ഗണത്തിൽ മുമ്മൂന്നു തരങ്ങൾ അടങ്ങിയ മൂന്നു ഗണങ്ങളിലായി ഒമ്പതു വൎഗ്ഗങ്ങൾ എന്നാണ പറയപ്പെടുന്നതു. അവൎക്കു പ്രത്യേകം പ്രത്യേകം ജോലികളും കല്പിച്ചിട്ടുണ്ടു. സ്രാപ്പന്മാർ ക്രേബേന്മാർ മുതലായവർ ദൈവസന്നിധിയിൽ സദാ ഹാജരുനില്ക്കുന്നവരാണ. വേറെ ചില കൂട്ടർ തന്റെ മഹാരാജ്യഭരണത്തിൽ ദൈവകല്പനകളെ നടത്തുന്നവരാണ. ഇങ്ങനെ ഓരോരുത്തനു ഓരോ പ്രത്യേക വേലയുണ്ടു ആരും മടിയായിരിക്കുന്നില്ല.

വചനമായ ദൈവത്തിന്റെ അവതാരത്തെ സംബന്ധിച്ചും മറ്റും സുവിശേഷത്തിൽ ദൈവദൂതന്മാരെക്കുറിച്ചു ചില വിവരങ്ങൾ നാം വായിക്കുന്നുണ്ടു. ദൈവസന്നിധിയിൽ സദാ നില്ക്കുന്ന ഗബ്രിയേലാണ വിശുദ്ധ കന്യകയോടു ദൈവപുത്രന്റെ ഉല്പാദനം അറിയിച്ചതു. അനേകം ദൂതന്മാർ തന്റെ താഴ്മയെ കണ്ടു കീൎത്തനം പാടുന്നതായി പറഞ്ഞിരിക്കുന്നു. തന്റെ പരീക്ഷയിലും തന്റെ മനോവേദനയിലും അവർ തനിക്കു ശുശ്രൂഷിച്ചതായും കാണുന്നു. തന്റെ ഉയിൎപ്പിനെ ആദ്യം അറിയിച്ചതും ഇവരായിരുന്നു. അവരിൽ ഒരുവൻ തന്റെ സ്വൎഗ്ഗാരോഹണത്തെ സാക്ഷിപ്പെടുത്തുകയും തന്റെ രണ്ടാമത്തെ വരവിനെ ദീൎഘദൎശനം പറകയും ചെയ്തു. കൎത്താവു തന്റെ ഉപദേശത്തിൽ ദൈവദൂതന്മാരുടെ ശുശ്രൂഷയെക്കുറിച്ചു സംസാരിച്ചിട്ടുണ്ടു.

മനുഷ്യനു അവന്റെ ജനനത്തോടു കൂടെ ഓരോ ദൈവദൂതനെ കാവല്ക്കാരനായി ദൈവം നിയമിച്ചിട്ടുണ്ടു. ആ ദൂതൻ തന്നെ ഏല്പിച്ചിരിക്കുന്ന ആത്മാവിന്റെ പ്രവൃത്തിയെ റിക്കാർട്ടു ചെയ്യുന്നു. നാം പാപം ചെയ്വാൻ ഭാവിക്കുമ്പോൾ നമ്മെ തടുക്കുവാൻ ശ്രമിക്കുന്നു. നന്മ ചെയ്യുന്നതിനു നമ്മെ ഉത്സാഹിപ്പിക്കുന്നു. കാവൽ ദൂതന്മാർ നമുക്കുവേണ്ടി എത്രത്തോളം പ്രവൃത്തിച്ചിട്ടുണ്ടെന്നുള്ളതും നാം അവരെ എത്രമാത്രം നിസ്സാരമാക്കുകയും ഉപദ്രവിക്കുകയും ചെയ്തിട്ടുണ്ടെന്നുള്ളതും ന്യായവിധിസമയം വെളിപ്പെടുന്നതാണ. ഇവരെ കൂടാതെ ദൈവസന്നിധിയിൽ റിക്കാർട്ടു ചെയ്യുന്ന ഒരു ദൈവദൂതൻ ഉണ്ടു. നാം ഓരോരുത്തന്റെ പ്രവൃത്തിയെ എണ്ണിയെണ്ണി രേഖപ്പെടുത്തുന്ന സിക്രട്ടെറിയാണ ആ ദൂതൻ. വിധിദിവസം നമ്മുടെ മേൽ വലിയ ചാർജ്ജു ആരോപിക്കുന്ന സർക്കാർ വക്കീലും ഈ ദൂതനായിരിക്കും. ദൈവം നമുക്കു ഭരമേല്പിച്ചിരിക്കുന്ന തലന്തയെ നാം നശിപ്പിക്കാതിരുന്നാൽ സകലവും വെളിപ്പെടുന്ന ആ ദിവസത്തിൽ നാമും ഈ വിശുദ്ധ ദൂതന്മാരോടു കൂടെ തന്നെ മഹത്വപ്പെടുത്തുന്നതിനു യോഗ്യന്മാരായിതീരും.

---

## നോമ്പിനെക്കുറിച്ച്

### ൯൧-ാം പുറത്തു അവസാനിച്ചശേഷം

അതിനാൽ പ്രിയ സഹോദരങ്ങളെ ഈ മഹത്തായ സംഗതി സുറിയാനി സഭയുടെ മേലദ്ധ്യക്ഷന്മാരോ പട്ടക്കാരോ ആരും നിശ്ചയിച്ചതല്ലാ. പിന്നെയോ നമ്മുടെ കർത്താവു തന്നെ കല്പിച്ചു നിശ്ചയിച്ചിരിക്കുന്ന ഒരു സംഗതിയാകുന്നു എന്നു നാം ചുരുക്കമായി പഠിച്ചുവല്ലോ. അതിനാൽ ഇനിയെങ്കിലും ഇതിനെ പൂർണ്ണമായി പിന്തുടരുന്നതിനു യാതൊരു സംശയവുമില്ലല്ലോ. ദൈവീക കൃപയാൽ ഈ നോമ്പിലേക്കു പ്രവേശിക്കുന്നതിനു നമുക്കു സംഗതിയായിട്ടുണ്ടു. എന്നാൽ നമ്മുടെ സംബന്ധികളായും സ്നേഹിതന്മാരായും ഭയഭക്തരുമായ അനേകം ആളുകൾ ഈ നോമ്പിലേക്കു പ്രവേശിക്കുന്നതിനു സംഗതിയാകാതെ നമ്മിൽ നിന്നു വിട്ടുപിരിഞ്ഞിരിക്കുന്നതായി നാം ഏറക്കുറെ അറിഞ്ഞിരിക്കുമല്ലോ. അതുകൊണ്ടു ദുരാഗ്രഹികളായിരിക്കുന്നവരുടെ ഉപദേശങ്ങളെ വിട്ടു പിന്മാറിക്കൊണ്ടിരിപ്പീൻ. അവരുടെ അവസാനം നാശമാകുന്നു എന്നു വിചാരിക്കണമേ. അവരുടെ തൊണ്ട തുറന്ന ശവക്കുഴികൾ പോലെയാകുന്നു. അവർ വെള്ളതേച്ച ശവക്കല്ലറകൾ പോലെ ദൈവഭക്തിയുടെ വേഷം നടിക്കുന്നതിൽ മാത്രം മുമ്പന്മാരായി കാണപ്പെടുന്നു. അതിനാൽ അവരുടെ നാശവഴികളെ വിട്ടോടുവിൻ. പുറകോട്ടുനോക്കുകയുമരുതേ ലോത്തിന്റെ ഭാര്യയെ ഓർപ്പീൻ.

അതിനാൽ അശുദ്ധിയുള്ളതിനെ തൊടുകപോലും അരുതേ!. അനുതാപദിവസങ്ങളായി നിശ്ചയിക്കപ്പെട്ടിരിക്കുന്ന ഈ നോമ്പുസമയങ്ങളിൽ നാം ചെയ്തുപോയ പാപങ്ങളെക്കുറിച്ചു കുത്ത വിട്ടോട്ടു അനുതപിക്കയും ഇനിമേലാൽ അപ്രകാരം വരാതിരിക്കേണ്ടുന്നതിനു തന്റെ അളവററ കൃപയിൽ ശരണപ്പെടുകയും ചെയ്ക. അപ്പോൾ സകല നീതികേടിൽ നിന്നും നമ്മെ ശുദ്ധീകരിപ്പാൻ അവൻ വിശ്വസ്തനും നീതിമാനും ആകുന്നു. മിശിഹായായ പുത്രന്റെ സാദൃശത്തിൽ തന്റെ അടുക്കലേക്കു ചേരുവീൻ. നാം ഇതുവരെ ചെയ്തുപോയിട്ടുള്ളതൊക്കെയും താൻ അറിയായ്മയുടെ കാലങ്ങൾ പോലെ വിചാരിക്കുന്നു. അതിനാൽ

ദൈവമെ! ഞാൻ സ്വൎഗ്ഗത്തിന്നു നേരെയും നിന്റെ മുമ്പാകെയും പാപം ചെയ്തു. നിന്റെ പുത്രനെന്നു വിളിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല. അതിനാൽ നിന്റെ ഭവനത്തിൽ കൂലിക്കാരനെപ്പോലെ എങ്കിലും എന്നെ കൈക്കൊള്ളേണമേ എന്നു തന്നെത്താൻ വിനയപ്പെടുത്തി തന്റെ അടുക്കലേക്കു ചെല്ലുവിൻ. അപ്പോൾ നമ്മുടെ പാപങ്ങൾ എത്രവലിയവയായിരുന്നാലും അവൻ നമ്മോടു ക്ഷമിക്കും.-(ഏശാ. ൧. ൧൮) ഇപ്രകാരം മുമ്പിൽ പ്പായി തന്റെ അടുക്കലേക്കു അടുത്തു ചെന്നവരായ ചുങ്കക്കാരനായ സക്കേയി (ലൂക്കാ ൧൯. ൮) മഹാദോഷിയായിരുന്ന വേശ്യാസ്ത്രീ (ലൂക്കാ. ൭. ൪൭) മുടിയനായ പുത്രൻ (ലൂക്കാ. ൧൫. ൧൮) ശുദ്ധമുള്ള മത്തായി തന്റെ സുവിശേഷത്തിൽ വിവരിച്ചിരിക്കുന്ന താമാർ, റാഹബ്, രൂത്ത്, ബെത്തശബാ, എന്ന നാലു ദോഷികളായസ്ത്രീകൾ (മത്താ. ൧. ൩) ഇവർ എല്ലാവരും കൎത്താവിന്റെ കല്പനയ്ക്കു എതിരന്മാരായിരുന്നു എങ്കിലും സത്യമനസ്താപത്തോടുകൂടെ കൎത്താവിന്റെ അടുക്കലേക്കു അടുത്തതിനാൽ ഇവരുടെ പാപങ്ങളിൽ നിന്നും ശുദ്ധികരിക്കയും, തന്റെ കൃപയ്ക്കു പാത്രവാന്മാരായിത്തീരുകയും ചെയ്തു. ഇപ്രകാരം നാം ഓരോരുത്തരും തന്റെ അടുക്കലേക്കു പോകുന്നതായിരുന്നാൽ നമ്മെയും നമ്മുടെ പാപങ്ങളിൽ നിന്നു ശുദ്ധീകരിക്കുമെന്നു ഓൎത്തുകൊൾക. വാഗ്ദത്തം ചെയ്തുവൻ വിശ്വസ്തനും നീതിമാനും ആകുന്നു അവൻ അതിനെ ചെയ്കയും ചെയ്യും

അതിനാൽ അനുതാപത്തിന്റെ അവധി മാറ്റിവയ്ക്കാതെ ഒരു നാഴികയിൽ തന്നെ അനുതപിച്ചുകൊൾക. നമുക്കും മരണത്തിനും മദ്ധ്യെ ഒരടി മാത്രമെ അകലമുള്ളു എന്നു വിശുദ്ധവേദം നമ്മെ പഠിപ്പിക്കുന്നു. (൧ശമുവേൽ ൨൦. ൩) അനുതാപത്തിന്നു അവധിമാറ്റിവച്ചതിനാൽ അവക്കു വീണ്ടും ഇരിപ്പു തരമാകാതെ അവരുടെ പാപങ്ങളിൽ തന്നെ മരിച്ചവരായ ചിലരെക്കുറിച്ചു നാം കേൾക്കുന്നില്ലയോ?. (൨. രാജാക്കൻ. ൩൦---൩൩. ദാനിയേൽ ൫. ൬) അതിനാൽ തന്റെ കല്പനകളും സ്ഥാനാപതികളുമായി തന്റെ സഭയുടെമേൽ നിയമിക്കപ്പെട്ടിരിക്കുന്ന തന്റെ ദാസന്മാരായിരിക്കുന്ന ആളുകളുടെ ശബ്ദത്തിന്നു ചെവികൊടുക്ക. അവരുടെ കല്പനയ്ക്കു അല്പത്തിന്നുപോലും ലംഘനക്കാരനായി കാണപ്പെടരുതെ!. അഹറോൻ എന്നപോലെ ഒരു സ്ഥാനത്തേക്കു വിളിക്കപ്പെട്ടവരല്ലാതെ തന്നെത്താൻ ഒരു സ്ഥാനത്തേക്കു ചെന്നവരല്ലാ എന്നു വിചാരിക്കണമേ!. ക്രിസ്തീയസഭയുടെ നിഴലായിരുന്ന യഹൂദന്മാരുടെമേൽ ഭരണക്കാരായിരുന്ന തന്റെ ദാസന്മാൎക്കു അനല്പമായ ശക്തിയും അധികാരവും നൽകപ്പെട്ടിരുന്നു എന്നുവരികിൽ കാതലായും സാരംശമായുമായ തന്റെ അപ്പോസ്തോല സഭയുടെമേൽ നിയമിച്ചാക്കിയിരുന്ന തന്റെ കല്പനക്കാൎക്കു അനേകവിധമായ ശക്തികൾ നൽകപ്പെട്ടിരിക്കുന്നു എന്നു വിചാരിക്ക. അവരുടെ വാക്കുകളൊന്നും വ്യൎത്ഥമാകയുമല്ല.(൧രാജ. ൧൭. ൩൪) അതിനാൽ സഭസംബന്ധമായി നമ്മുടെ കൎത്താവു കല്പിച്ചു സ്ഥാപിച്ചിരിക്കുന്ന സകല സംഗതികളിലും നാം അറിവുള്ളവരായി കാണപ്പെടുക. തന്റെ ദാസന്മാരുടെ ശബ്ദത്തെ ധിക്കരിക്കാതെയിരിക്കുന്നതിന്നു സൂക്ഷിക്ക. എന്നാൽ സത്യത്തിന്റെ അറിവിനെ പ്രാപിച്ചശേഷം ഇവയെ നിസ്സാരമായി വിചാരിക്കുന്നു എങ്കിൽ തന്റെ ദാസന്മാരെയല്ലാ പിന്നെയോ നമ്മുടെ രക്ഷകനെ തന്നെയാകുന്നു നിന്ദിക്കുന്നതെന്നു വിചാരിക്കേണമേ!. ഇപ്രകാരം ചെയ്യുന്നു എങ്കിൽ തന്റെ വിരോധികളെ ഭക്ഷിച്ചുകളവാനിരിക്കുന്ന അഗ്നിക്കോപത്തിന്റെ ഭയങ്കരമായിരിക്കുന്ന കാത്തിരിപ്പുമാത്രമെ ഉള്ളു എന്നു കരുതുക. അതുകൊണ്ടു ദൈവത്തോടു യുദ്ധം ചെയ്വാൻ ഒരുങ്ങരുതേ!. (എബ്രാ. ൧൦. ൨൭).

അതുകൂടാതെ തന്നോടു എതൃക്കുന്നതിനായിട്ടു ഭാവിക്കുന്നു എങ്കിൽ നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നിയാകുന്നു എന്നു വിചാരിക്കേണമേ!. (എബ്രാ. ൧൨. ൨൯) തന്റെ വചനം നമ്മുടെ ഓരോരുത്തരുടെയും ആയുധമായിരിക്കുന്ന നിത്യജീവന്റെ വചനവും വളരെ ശക്തിയും മൂൎച്ചയുള്ളവയാകുന്നു എന്നും ചിന്തിക്ക. (എബ്രാ. ൪. ൧൨) ഇവയുടെ പ്രവൃത്തി എന്തെന്നുവച്ചാൽ തന്റെ വചനങ്ങളെ കേട്ടു അപ്രകാരം ചെയ്യുന്നവരെ വെട്ടിമുറിച്ചു തന്റെ മന്ത്രിവൎഗ്ഗത്തോടുകൂടെ ഒട്ടിച്ചുക്കയും അപ്രകാരം ചെയ്യാത്തവരെ വെട്ടി കെട്ടുപോകാത്ത അഗ്നിനരകത്തിലേക്കു തള്ളികളയുമത്രെ. അതിനാൽ തന്നോടു നാം എതൃക്കുന്നു എങ്കിൽ തീയുടെ

മുൻപാകെ ഒഴുക എതുപ്രകാരമൊ? ആ പ്രകാരം തന്റെ കോപത്തിന്ന നാം പാത്രവാന്മാരായി തീരു-മെന്നുള്ളതിന യാതൊരു സംശയവുമില്ല!. കുശവന്ന കളിമണ്ണിന്മേൽ ഏതുപ്രകാരം അധികാരമുണ്ടൊ? അതിന്റെ നൂറിരട്ടിയായി തന്നിക്ക നമ്മുടെമേൽ അധികാരമുണ്ടെന്ന അറിയെണമെ!. അതുകൊണ്ടു അപ്രകാരം ചെയ്യുന്നതിന നമ്മുടെ ഹൃദയത്തെ വിട്ടുകൊടുക്കരുതേ!. എന്നാൽ ഉദരസ്സ്ഥം അനേകപാപങ്ങളുടെ മാതാപിതാക്കൾ (ഫിലിപ്പി. ൩-൧൯) നോമ്പു മുതലായ സംഗതികളിൽ നാം ജഡത്തെ പോഷിപ്പിക്കുന്നവയായുള്ള ഭക്ഷണപാനിയങ്ങളിലും, നാം മിതമായി കാലം കഴിക്കെണമെന്നും, അതിന്റെ പ്രധാന ഉദ്ദേശ്യമായ ആത്മീക സംഗതികളിലും നാം എത്രയും എരിവുള്ളവരും വിശ്വസ്തന്മാരുമായി കാണപ്പെടെണമെന്ന, അവരവരുടെ വിശ്വാസത്തിന്റെയും, പാപങ്ങളുടെയും, പ്രവൃത്തികളുടെയും, ഏറെക്കുറച്ചിൽ പോലെയും പ്രതിഫലം കൊടുക്കുന്നതായ മഹാവലിയ ദിവസത്തിങ്കൽ നാം രക്ഷക്കു യോഗ്യന്മാരും നീതിയുടെ കിരീടത്തിന്ന അവകാശികളുമായി തീരെണമെന്നിരുന്നാൽ നമ്മുടെ പ്രവൃത്തികളിൽ നാം പൂർണ്ണന്മാരായി തീരേണമെന്നു, ഇങ്ങനെ നാം ആയി തീരുമ്പോൾ നീതിയുടെയും കൃപയുടെയും ന്യായാധിപതിയായി കരുണാവാരിധിയായിരിക്കുന്ന ദൈവം തന്റെ അളവററ കൃപമൂലം നമ്മെ താൻ നിത്യമണവറയിലേക്ക പ്രവേശിപ്പിക്കയും ചെയ്യും സംശയമില്ല.

അതിനാൽ ഈ ലൌകീക സംഗതികളിൽ നാം ഒരു ഉദയവും ഒരു അസ്തമയവുമായിരിക്കുന്നതുപോലെതന്നെ നിത്യമുള്ളതും അഴിവില്ലാത്തതുമായ പരലോകത്തിലും നാം ഇടയന്മാരും, ആടുകളുമായി കാണപ്പെടുമ്പോൾ, നമ്മിൽ ഒരാത്മാവെങ്കിലും നഷ്ടപ്പെട്ടുപോകാതെ ഇരിക്കേണ്ടുന്നതിന പ്രത്യേകമായി ഈ നോമ്പിലും മറെറല്ലാ ആത്മീക സംഗതികളിലും നാം ഉണർവ്വുള്ളവരായി കാണപ്പെടണമെന്നും, താലന്തുകളെക്കുറിച്ചുള്ള ഉപമയിൽ തന്റെ വചനംകേട്ടു അതിനെപ്പോലെ പ്രവൃത്തിച്ചവരായ വിശ്വസ്ത ഭൃത്യന്മാരോടു അരുളിച്ചെയ്തതുപോലെ, തന്റെ മാധുര്യമുള്ളതും ഇമ്പമുള്ളതുമായ ശബ്ദം കേൾപ്പാൻ നാം യോഗ്യന്മാരായി തീരേണ്ടുന്നതിന നമ്മുടെ പ്രവൃത്തികളിൽ നാം അനുസരണമുള്ള ഭൃത്യന്മാരെപ്പോലെ മുൻപന്മാരായി കാണപ്പെടണമെന്നും നിങ്ങളെ സ്നേഹത്തോടു താല്പര്യമായി അപേക്ഷിച്ചുകൊണ്ടു എന്റെ ഈ ചെറിയ ഗുണദോഷത്തെ അവസാനിപ്പിച്ചുകൊള്ളുന്നു

---

## (പ്രസംഗം.)

ശ്രു: മത്തായി എഴുതിയ സുവിശേഷം ൧൦-ാം അ. ൩൮-ാം വാ. തന്റെ കുരിശു എടുത്തു എന്റെ പിന്നാലെ വരാത്തവൻ എനിക്കു യോഗ്യനല്ലാ.

കർത്താവിനാൽ സ്നേഹിക്കപ്പെട്ടവരെ നാം ഓരോരുത്തരും പ്രസംഗം കേൾക്കുന്നുണ്ടു. വേദപുസ്തകം വായിക്കുന്നുണ്ടു. ഓരോതരം ആത്മീകപത്രങ്ങളെ വായിക്കുന്നുമുണ്ടു എങ്കിലും അതിൻ പ്രകാരം ജീവിക്കുന്നവർ ചുരുക്കം പേർമാത്രമാകുന്നു. പ്രിയരെ! നിങ്ങൾക്കു ഈ ജീവിതംമാത്രം മതിയൊ? ഇവിടെതന്നെ ജീവിക്കാമെന്നു വിചാരിക്കുന്നുവൊ? അല്ലെങ്കിൽ നിങ്ങൾ നിങ്ങളുടെ കാമക്രോധാദികളൊടു കൂടി സ്വർഗ്ഗത്തിലേക്കു കരെറാമെന്നു വിചാരിക്കുന്നുവൊ? ഇപ്രകാരം വിചാരിക്കുന്നവൻ ആരോ അവന്നു ആ ദിവസത്തിൽ അഗ്നിനരകം കാത്തുകെട്ടിരിക്കുന്നു എന്നു നല്ലപോലെ അറിഞ്ഞുകൊള്ളട്ടെ. ആയതിനാൽ ഈ പ്രസംഗംമൂലമെങ്കിലും പാപത്താൽ കഠിനപ്പെട്ടിരിക്കുന്ന നിങ്ങളുടെ ഹൃദയങ്ങളെ നല്ലമാർദ്ദവമുള്ള

താകിതിക്കണമെന്നു പറഞ്ഞുകൊണ്ടു പ്രസംഗവാക്യത്തിൽ ഞാൻ ആരംഭിക്കുന്നു. ദൈവീകവചനങ്ങളെ പറകയൊ വായിക്കുകയൊ കേൾക്കുകയൊ ചെയ്യുന്നസമയം സാത്താൻ അതിനെ കേൾപ്പിക്കാതെ ഇരിക്കെണ്ടുന്നതിന്നു നാം അറിയാതെ ഓരൊ പരീക്ഷകളെ കൊണ്ടുവരുന്നേക്കും. ആ പരീക്ഷയിൽ നാം അകപ്പെട്ടുപൊകരുതെ! ഈ പ്രസംഗം വായിക്കുന്ന സമയത്തു നിങ്ങളിൽ ഓരോരുത്തരുടെയും ഹൃദയത്തിൽ അന്യചിന്തകൾ വരുന്നില്ലയൊ? ഉവ്വ്. അതിന്ന ഒട്ടും തന്നെ സംശയമില്ല. ആയതിനാൽ നമ്മിലുള്ള സകല ആകുലചിന്തകളെയും പുറത്താട്ടി എറിഞ്ഞുകളഞ്ഞുകൊണ്ടു നമുക്കു പ്രസംഗം വായിക്കാം. വേദവാക്യം എന്തുപറയുന്നു (തന്റെ കുരിശു എടുത്തു എന്റെ പിന്നാലെ വരാത്തവൻ എനിക്കു യോഗ്യനല്ല.) ഇവിടെ താൻ നമ്മോട് എന്തുകല്പിക്കുന്നു. (തന്റെ കുരിശു) പ്രിയരെ! നമുക്കു ഓരൊരുത്തർക്കും ഓരൊ കുരിശുകൾ ഉണ്ട് അതായതു കഷ്ടത. കുരിശു എന്ന വാക്കിന്റെ അർത്ഥം കഷ്ടത എന്നാകുന്നു. ഏതൊരുത്തൻ കർത്താവിന്നായി ജീവിക്കെണമെന്നു ആഗ്രഹിക്കുന്നുവൊ അല്ലെങ്കിൽ തന്റെ മകനായി തീരെണമെന്നു വിചാരിക്കുന്നുവൊ ആയവൻ കുരിശു എന്നകഷ്ടതയെ സഹിക്കേണ്ടിയിരിക്കുന്നു. അതുകൂടാതെ തനിക്കു യോഗ്യനായി തീരുവാൻ ആരാലും കഴിയുന്നതല്ല. കർത്താവിന്റെ മകനായി തീരണമെന്നു ആഗ്രഹമുള്ള ഓരോരുത്തരുമെ! നിങ്ങൾ നിങ്ങളുടെ ഹൃദയത്തിൽ കർത്താവിനെ ധ്യാനിച്ചുകൊൾവീൻ. എന്തെല്ലാം പഠിക്കെണമെന്നിരുന്നാൽ സകലവും തന്നിൽ അന്തർഭവിച്ചിരിക്കുന്നു. ഈ ആദാം വിലക്കപ്പെട്ട കനിയെ ഭക്ഷിച്ചപ്പോൾ പാപം ചെയ്തില്ലയൊ? ഉവ്വ് അവൻ ചെയ്തു. എങ്കിലും അവനെ തനിക്കു രക്ഷിക്കെണമെന്നിരുന്നാൽ വേറൊരു വിധത്തിൽ കഴികയില്ലായിരുന്നുവൊ? കഴിയും ധാരാളം കഴിയും എന്നാലും തനിക്കു തന്റെ സൃഷ്ടിയൊടു എന്തുമാത്രം സ്നേഹമുണ്ടെന്നു കാണിക്കെണ്ടുന്നതിന്നും അതുപോലെ ഓരൊരുത്തരും കണ്ടുപഠിക്കെണ്ടുന്നതിന്നും കൂടെ ആകുന്നു. താൻ തന്റെ പിതാവിനെ രക്ഷിക്കെണ്ടുന്നതിന്നു എന്തുമാത്രം കഷ്ടതകൾ സഹിച്ചു. താൻ പാപമുള്ള ശരീരം ധരിച്ചതുമാത്രമല്ല നാല്പതു ദിവസം താൻ നോമ്പുനോറ്റു യാതൊന്നും ഭക്ഷിച്ചില്ല. സാത്താനാൽ പരീക്ഷിക്കപ്പെട്ടു. അവസാനം ദുഷ്ടന്മാരായ മനുഷ്യരുടെ കൈകളിൽ നിന്നു കുരിശുമരണം കൂടെ സഹിക്കേണ്ടിവന്നു. ഹ! താൻ പാപം ചെയ്തില്ല. തന്റെ വായിൽ വഞ്ചന കണ്ടെത്തപ്പെട്ടില്ല ഇപ്രകാരമുള്ള താൻ എന്തിന്നു ഇതുകൾ എല്ലാം സഹിച്ചു തന്റെ പിതാവായ ആദാമിനെ അവന്റെ പാപത്തിൽ നിന്നു രക്ഷിക്കേണ്ടുന്നതിന്നു അല്ലയൊ. അതേ പ്രിയരെ! തന്നിൽ നാം ഓരൊരുത്തരും പരിശോധിച്ചു നോക്കുന്നു എങ്കിൽ വളരെ സംഗതികൾ നമ്മുടെ ഉപകാരത്തിന്നു പഠിക്കെണ്ടതാ

യിട്ടുണ്ട. ഏതുപ്രകാരം കുരിശു മരണത്താൽ താൻ ആദാമിനെ രക്ഷിച്ചുവൊ അതേപ്രകാരം തന്നെ തന്റെ മക്കൾ എന്ന നാമധെയപ്പെട്ടിരിക്കുന്ന ഓ ദരാരുത്തരുമെ! തനിക്കു നാം മക്കളായിത്തീരേണ്ടുന്നതിന്ന കഷ്ടതകളെ സഹിക്കാം. വാക്യം എന്തു പറയുന്നു തന്റെ കുരിശു എടുത്തു എന്റെ പിറകെ വരാത്തവൻ എനിക്കു യോഗ്യനല്ല. ഒരുക്ക തന്റെ മകനായിത്തീരെണമെന്ന ആഗ്രഹമുണ്ടൊ അവനവൻ തന്റെ തന്റെ കഷ്ടതകളെ സഹിക്കേണ്ടിയിരിക്കുന്നു. ഇനിയും കഷ്ടതകൾ എന്ന പറഞ്ഞാൽ എന്താകുന്നു. അതിൽ അനുസരണം അന്തർഭവിച്ചിരിക്കുന്നു. അനുസരണം എന്നു പറഞ്ഞാൽ താൻ നമുക്കു തന്നിട്ടുള്ള കല്പനപ്രകാരം നടക്കുക അതിൻ പ്രകാരം പ്രവൃത്തിക്കുക എന്നാകുന്നു. ഇതുകൾ കൂടാതെ ഒരുത്തൻ കഷ്ടതപ്പെട്ടുന്നതായാൽ ആയ്തു കഷ്ടതയല്ല. ഇനിയും അനുസരണമെന്ന പറയുമ്പോൾ അതിൽ താഴ്മ ഉൾപ്പെട്ടിരിക്കുന്നു. താഴ്മ നമ്മിൽ ഉണ്ടായിരുന്നാൽ അനുസരണം ഉണ്ട കഷ്ടതയും ഉണ്ട. താഴ്മകൂടാതെ നാം കഷ്ടപ്പെട്ടാലും തനിക്കുവേണ്ടി കുരിശു മരണം മരിച്ചാലും അതുകൊണ്ട യാതൊരു പ്രയൊജനവും ഇല്ല. ആയതിന്ന ലക്ഷ്യമായിട്ട വിശുദ്ധ പിതാക്കന്മാരുടെ ചരിത്രത്തിൽ നിന്ന ഒരു കഥ പറയാം. ഒരുത്തൻ ഒന്നര സംവത്സരം നോമ്പു നോക്കുകയും ഈ ഒന്നര സംവത്സരത്തിൽ ശനിയാഴ്ചകളിൽ മാത്രം ഭക്ഷിക്കുകയും പിന്നീട വിശുദ്ധ പുസ്തകത്തിലുള്ള വചനത്തിന്റെ വ്യാഖ്യാനം അറിയേണ്ടുന്നതിനായിട്ട അവൻ ദൈവത്തോട ചോദിക്കയും ചെയ്തു. അവന്ന കൊടുക്കപ്പെട്ടില്ല അവന്ന ലോകത്തിലുള്ള മറ്റു സ്നേഹിതന്മാരോട ഇതിനെക്കുറിച്ച ചോദിക്കുന്നതിന്ന മനസ്സില്ലായിരുന്നു. സഹോദരസഹായം കൂടാതെ നോമ്പുമൂലം ഇതിനെ ദൈവത്തിൽ നിന്ന നേരിട്ടു പ്രാപിച്ചുകൊള്ളാമെന്നുള്ള ഉന്നതഭാവം അവൻ വിചാരിച്ചു. അതുനിമിത്തം അവന്റെ നോമ്പുകൊണ്ട യാതൊരു ഫലവും ഉണ്ടായില്ല എന്ന മാത്രമല്ല അവൻ ചോദിച്ചതും ദൈവത്തിൽ നിന്ന അവന്ന നൽകപ്പെട്ടില്ല. അതിന്റെ ശേഷം ദൈവത്തിന്റെ മാലാഖാ അവന്റെ അടുക്കൽ വന്ന അവനോടു പറഞ്ഞു നീ നോറ്റിട്ടുള്ള നിന്റെ നോമ്പു ദൈവത്തിന്റെ അടുക്കൽ കൈകൊള്ളപ്പെട്ടിട്ടില്ലാ ഇതു നിന്നോടു അറിയിക്കുന്നതിനായിട്ട ഞാൻ അയക്കപ്പെട്ടു. എന്നാലൊ നിന്നെത്തന്നെ താഴ്ത്തി നിന്റെ സഹോദരന്റെ അടുക്കലേക്കു പോകുക എന്ന പറഞ്ഞു. പിന്നീട അവൻ അവന്റെ സഹോദരന്മാരുടെ അടുക്കലേക്കു പോകുവാനായിട്ട സമ്മതിച്ചു. അപ്പോൾ ദൈവത്തിൽ നിന്ന അവന്റെ ആഗ്രഹം നൽകപ്പെട്ടു ഇതിൽ നിന്ന എന്തു തെളിയുന്നു പ്രിയരെ! താഴ്മ നമുക്ക അത്യാവശ്യമാകുന്നു, താഴ്മ ഉണ്ടെങ്കിൽ അനുസരണമുണ്ട കഷ്ടതയും ഉണ്ട

ആയ്തിനാൽ ആരാനും തന്റെ കുരിശു എന്ന കഷ്ടതയെ വഹിപ്പാനായിട്ടു വിചാരിക്കുന്നുവൊ ആയവൻ ആദ്യമായിട്ടു തന്നെത്താൻ താഴണം. താഴുന്നു എങ്കിൽ മാത്രമെ തന്റെ കഷ്ടതകളെ വഹിപ്പാനായിട്ടു നമുക്കു കഴികയൊള്ളു. വാക്യം എന്തുപറയുന്നു തന്നെത്താൻ താഴ്ത്തി തന്റെ കുരിശു എടുത്തു എന്റെ പിന്നാലെ വരിക. അതെ പ്രിയരെ! നാം ലോകത്തിലുള്ള എല്ലാവരുടെയും മുമ്പാകെ വളരെ താഴ്മയുള്ളവരായിരിക്കണം. അപ്പോൾ നാം ദൈവത്തിന്റെ മുമ്പാകെ താഴ്മയുള്ളവരായിരിക്കും. തന്നെക്കുറിച്ചു നാം ഓരോരുത്തരും പരിശോധിച്ചു നോക്കുന്നതായാൽ തന്നിൽ നിന്നു തന്നെ നമുക്കു വളരെ പാഠങ്ങൾ പഠിക്കാനുണ്ടു. ഇരാ താൻ ഉരുവായതു ആ പരിശുദ്ധകന്യകയുടെ ഉദരത്തിൽ അല്ലയൊ?. അവളെക്കുറിച്ചു നോക്കുന്നതായാൽ അവൾ എത്രപാവപ്പെട്ടവൾ ലോകാഡംബരങ്ങൾ ഒന്നുമില്ലാത്ത സ്ത്രീയായിരുന്നു. ഇനിയും തന്റെ ജനനത്തെക്കുറിച്ചു നോക്കുന്നതായാൽ താൻ ജനിച്ചതു പുല്ക്കൂട്ടിലല്ലയൊ? ഹാ പ്രിയരെ! സകലത്തിന്റെയും സ്രഷ്ടാവായ തനിക്കു ജനിക്കുന്നതിന്നു നോക്കിയാൽ എത്രയൊ വിലയേറിയ രത്നങ്ങളാൽ നിൎമ്മിക്കപ്പെട്ട ഗോപുരങ്ങൾ ഉണ്ടു. എങ്കിലും താൻ ജനിച്ചതു പുൽക്കൂട്ടിലായിരുന്നു. ഇതുകൾ തന്നെ നോക്കിയാൽ എത്രയൊ വലിയ താഴ്മയാകുന്നു ഇതുപോലെ നാം ഓരോരുത്തരും ആയിത്തീരണം എങ്കിൽ മാത്രമെ കഷ്ടതകളെ സഹിക്കുന്നതിന്നു കഴികയുള്ളു. നാം ഓരോരുത്തരും തനിക്കു യോഗ്യന്മാരായി തീരണമെന്നിരുന്നാൽ കഷ്ടതകൾ മാത്രം സഹിച്ചാൽ മതിയൊ?. അതുപോരാ സകലത്തെയും ഉപേക്ഷിക്കണം ലോകത്തിലുള്ള ധനമാകട്ടെ മാതാപിതാക്കന്മാരെയാകട്ടെ ഭാൎയ്യയെയൊ മക്കളെയൊ ആകട്ടെ ഇപ്രകാരമുള്ളതൊക്കയും ഉപേക്ഷിച്ചതിന്റെ ശേഷമാകുന്നു ദൈവത്തെ പിന്തുടരേണ്ടതു. തന്നെ പിന്തുടരുവാൻ വിചാരിക്കുന്ന ഓരോരുത്തരുമെ! നിങ്ങൾ നല്ലപൊലെ ലോത്തിന്റെ ഭാൎയ്യെ ഓൎത്തുകൊൾവീൻ. ഇതാ ലോത്തും അവന്റെ ഭാൎയ്യയും സോദോംഗോമൂറായിൽ വസിച്ചിരുന്നു ആ സ്ഥലത്തെപ്പററി വിചാരിക്കുന്നതായാൽ ഇതുപോലെ ഫലപുഷ്ടിയുള്ള രാജ്യം ഉണ്ടായിരുന്നില്ല എങ്കിലും അതിലുള്ള മനുഷ്യർ വളരെ പാപികളായിരുന്നു. അവരെ നശിപ്പിപ്പാൻ അഗ്നിയും ഗന്ധകവും ഇറക്കുന്നതിന്നു മുമ്പു ലോത്തിനെയും അവന്റെ ഭാൎയ്യയെയും അവിടെ നിന്നു പുറപ്പെടുവിക്കേണ്ടുന്നതിനായി ദൈവം മാലാഖായെ മുൻകൂട്ടി അയക്കയും അവർ പുറപ്പെട്ട സമയത്തു നിങ്ങൾ പുറകോട്ടുതിരിഞ്ഞു നോക്കരുതെന്നു പറഞ്ഞ് അവരെ അയക്കയും ചെയ്തു. ഇവർ പുറപ്പെട്ടു പോകുന്ന സമയത്തു ലോത്തിന്റെ ഭാൎയ്യ തനിക്കുള്ള സകലവസ്തുക്കളും സ്നേഹിതന്മാരും നശിച്ചുപോകുമെന്നു ഓൎത്തിട്ടു പുറകൊട്ടു തിരിഞ്ഞുനോക്കുന്നു. ഇതാ ഇതുനി

മിത്തം ഇവൾ ഉപ്പുതൂണായി തീരുന്നതിന്ന ഇടയായിത്തീൎന്നു. പ്രിയരെ നാം ഓരോരുത്തരും ലോകത്തെ ഉപേക്ഷിച്ചു വച്ചു പോകുന്ന സമയത്തു ലോത്തിന്റെ ഭാൎയ്യക്കു സംഭവിച്ചിട്ടുള്ള പരീക്ഷകൾ നമുക്കു വന്നേക്കാം. നാം അതിൽ വീഴരുതെ. നാം വീഴുന്നു എങ്കിൽ നിശ്ചയമായിട്ടും ഉപ്പുതൂണായി തീരും. ഒട്ടും സംശയമില്ലാ. കൎത്താവിന്റെ മകനായിതീരുവാൻ ആഗ്രഹമുള്ള ഓരോരുത്തരുമെ! നിങ്ങൾ ലോത്തിനെപ്പോലെ ഓടിക്കൊൾവിൻ. പൌലൂസ അപ്പൊസ്തൊലൻ പറയുന്ന പ്രകാരം പുറകിലുള്ളതിനെ വിട്ടും വച്ചു നമുക്കു മുമ്പോട്ടെക്കു പോകാം. പാപത്താൽ തങ്ങളുടെ ഹൃദയങ്ങളെ കാഠിന്യപ്പെടുത്തിട്ടുള്ള ഓരോരുത്തരും ദൈവമെ ഞാൻ ഏതുപ്രകാരം നിന്റെ അടുക്കലേക്കു വരേണ്ടു എന്നു വിചാരിച്ചേക്കാം ഹാ പ്രിയരെ! പാപത്താൽ തങ്ങളുടെ ഹൃദയത്തെ കാഠിന്യപ്പെടുത്തിട്ടുള്ളവൎക്കു ദൈവത്തിൽ ആശയില്ലാ എന്നൊ? ധാരാളം ഉണ്ടു. ദൈവം തന്നെ വാഗ്ദത്തം ചെയ്തിരിക്കുന്നു. കല്ലായുള്ള ഹൃദയത്തെ അവരിൽ നിന്നു നീക്കി മാംസമായുള്ള ഹൃദയത്തെ ഞാൻ അവൎക്കു കൊടുക്കും. (ഹെസ. ൩൬-൨൬) ഇപ്രകാരം താൻ നമ്മോടു വാഗ്ദത്തം ചെയ്തിരിക്കുമ്പോൾ നമുക്കു ധാരാളം ആശയുണ്ടു. നമുക്കു തന്നിൽ വിശ്വസിക്കാം. തന്നിൽ ആശ്രയിക്കാം. നമ്മെ തന്നെ തനിക്കായിട്ടു നാം പ്രതിഷ്ഠിക്കാം. അപ്പോൾ നമ്മുടെ കല്ലായുള്ള ഹൃദയം പൊയ്പോയി മാംസമായുള്ള ഹൃദയം നമ്മിൽ ഉണ്ടാകും പിന്നീടു നമ്മുടെ പാപങ്ങളെക്കുറിച്ചു ഏറ്റുപറഞ്ഞതിന്റെ ശേഷം നമുക്കു തന്റെ ശരീരരക്തങ്ങളെ ഭക്ഷിച്ചുപാനം ചെയ്യാം പക്ഷെ ഇപ്പോൾ നിങ്ങൾക്കു നവീകരണക്കാരെപ്പോലെ പട്ടക്കാരന്റെ അടുക്കൽ പാപങ്ങളെ ഏറ്റുപറഞ്ഞിട്ടു ആവശ്യമില്ലാ എന്നാലൊ ദൈവത്തിന്റെ അടുക്കൽ മാത്രം ഏറ്റുപറഞ്ഞാൽ മതി എന്നിപ്രകാരമുള്ള ഉന്നതഭാവം കണ്ടേക്കാം. ഇപ്രകാരം ഏതൊരുത്തൻ വിചാരിക്കുന്നുവൊ ആയവൻ നിശ്ചയമായിട്ടും മുൻ ഞാൻ പറഞ്ഞ ചരിത്രത്തിലെ പുരുഷന്റെ സ്വഭാവം വഹിക്കുന്നവനാകുന്നു. അവനു തന്നത്താൻ താഴ്ത്തി അവന്റെ സഹോദരന്റെ അടുക്കലെക്കു പോയിപറയുന്നതിനും വിശുദ്ധ വെദപുസ്തകത്തിലുള്ള വചനങ്ങളുടെ വ്യാഖ്യാനത്തെക്കുറിച്ചു ചോദിക്കുന്നതിനും മനസ്സില്ലാതെ നോമ്പു മൂലം ഇതിനെ പ്രാപിച്ചു കൊള്ളാമെന്നു വിചാരിച്ചതുകൊണ്ടു യാതൊരുഫലവും ഉണ്ടായില്ലാ.

ഇപ്രകാരമുള്ള നവീകരണക്കാരുടെ വിചാരം വളരെ ഭോഷത്വമെന്നെ പറവാനൊള്ളു. ഇതുപൊലെ നാം ഓരോരുത്തരും ആയിത്തീരരുതെ! നാം കൎത്താവിനെക്കുറിച്ചു നോക്കുന്നതായാൽ താൻ എത്രയൊ നീതിമാനായിരുന്നിട്ടും ആ കാലത്തിലെ ശ്രേഷ്ഠാചാൎയ്യന്മാരായഹന്നാനൊന്റെയും കയ്യാപ്പാവുടെയും മുമ്പാകെ താഴ്മയോ

ടെ തന്റെ തലയെ ചായിച്ചു എങ്കിൽ അവരെപ്പോലെ ദുഷ്ടന്മാരല്ലാത്ത ഈ നമ്മുടെ പട്ടക്കാരുടെ മുമ്പാകെ നമ്മുടെ തലയെ ചായിച്ചു നമ്മുടെ പാപങ്ങളെ ഏറ്റുപറവാൻ എത്രയൊ കടപ്പെട്ടിരിക്കുന്നു. ഇതുപൊലെ നാം ആയിത്തീരുന്നില്ലാ എങ്കിൽ തന്റെ കുരിശു എടുത്തു തന്റെ പിന്നാലെ ചെല്ലുന്നതിനൊ തന്റെ മക്കനായിത്തീരുന്നതിനൊ ഒരിക്കലും കഴിയുന്നതല്ലാ. ഇനിയും തന്റെ പിന്നാലെ നാം ഓരോരുത്തരും ചെല്ലേണമെന്നു പറഞ്ഞിരിക്കുന്നു എന്നു വെച്ചാൽ എന്താകുന്നു. താൻ ഇപ്പൊൾ സ്വർഗ്ഗത്തിലിരിക്കയാണെങ്കിൽ അവിടെ ചെല്ലണമെന്നാണൊ? അങ്ങിനെയല്ലാ. എന്നാലൊ താൻ പ്രവൃത്തിച്ചു കാണിച്ചതുപൊലെ നാം ഓരോരുത്തരും ചെയ്യണം ഇതുകൾ ആകുന്നു തന്നെ പിന്തുടരുക എന്നു പറയുന്നതു. ഇതുപോലെ നാം ചെയ്യുന്നു എങ്കിൽ തന്നെ പിന്തുടരണം. പൌലുസ് അപ്പൊസ്തോലൻ പറയുന്ന പ്രകാരം മരണമാകട്ടെ ക്ഷാമമാകട്ടെ നഗ്നതയാകട്ടെ ആപത്തു കട്ടെ വാളാകട്ടെ എന്തു വന്നാലും തന്നെയുള്ള സ്നേഹത്തിൽ നിന്നു വേർതിരിക്കരുതു.

വാക്യം എന്തു പറയുന്ന തന്റെ കുരിശെടുത്തു എന്റെ പിന്നാലെ വരാത്തവൻ എനിക്കു യോഗ്യനല്ലാ. ആയതിനാൽ സകലവും ഉപേക്ഷിച്ചും വച്ചു നമുക്കു തന്റെ പിന്നാലെ ചെല്ലാം ഇതാ നാം ഓരോരുത്തരും ചെല്ലുന്നതിനായിട്ടു കർത്താവു നോക്കിക്കൊണ്ടിരിക്കുന്നു. നമുക്കു ഓരോരുത്തർക്കും മുടിയനാം പുത്രനെപ്പോലെ തന്റെ അടുക്കലെക്കു പോയി പിതാവെ! ഞാൻ സ്വർഗ്ഗത്തിന്നു നേരെയും നിന്റെ മുമ്പാകെയും പാപം ചെയ്തു ഇനിമേൽ നിന്റെ പുത്രനെന്നു വിളിക്കപ്പെടുവാൻ യോഗ്യനല്ലാ നിന്റെ ഭവനത്തിൽ കൂലിക്കാരനെപ്പോലെ എങ്കിലും കൈക്കൊള്ളേണമെ എന്നു നമുക്കു നിലവിളിച്ചു പറയാം. അപ്പൊൾ മുടിയനാം പുത്രനെ അവന്റെ പിതാവു ചുംബനം ചെയ്കയും നല്ല വസ്ത്രങ്ങൾ ധരിപ്പിക്കുകയും ചെരിപ്പുകൾ ഇടുവിക്കുകയും മരിച്ചുയിർത്ത പുത്രനെപ്പോലെ വലിയ സന്തോഷത്തോടും വാദ്യഘോഷങ്ങളോടും നിത്ത്യങ്ങളോടും കൂടി കൈക്കൊള്ളുകയും ചെയ്തപ്രകാരം തന്നെ നമുക്കും സംഭവിക്കും.

നാം ഇതുവരെയും നമ്മുടെ പിതാവിൽ നിന്നു വഴിതെറ്റി നടന്നതിനാൽ പിതാവു നമ്മെ പാപത്തിൽ മരിച്ച ഒരുത്തനെപ്പോലെ എണ്ണിയിരിക്കുന്നു. ആയതിനാൽ നമുക്കു ഓരോരുത്തർക്കും അവനവന്റെ കുരിശായിരിക്കുന്ന കഷ്ടതകളെ സഹിച്ചുംകൊണ്ടും ലോകത്തിലുള്ള സകലത്തെയും ഉപേക്ഷിച്ചുകൊണ്ടും എനിക്കു ദൈവത്തിൽ മാത്രമെ ശരണമൊള്ളു എന്നു പറഞ്ഞു തന്റെ അടുക്കലേക്കു ചെല്ലാം. അപ്പൊൾ താൻ നമ്മെ മുടിയനാം പുത്രനെ കൈക്കൊണ്ടപ്രകാരം ഇതാ എന്റെ പുത്രൻ മരിച്ചവനായിരുന്നു ഇപ്പോൾ ജീവനുള്ളവനായി കണ്ടെത്തപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞ

വളരെ സന്തോഷത്തോടും ആനന്ദത്തോടും നമ്മ കൈക്കൊള്ളും. ആയതിനു ദൈവം തന്റെ പരിശുദ്ധ റൂഹായെ അയച്ചു നമ്മെ ഓരോരുത്തരെയും സഹായിക്കുമാറാകട്ടെ. ആമീൻ.

എന്നു വാഴപ്പള്ളിൽ മത്തായി ശെമ്മാശ്ശു.

---

## ഒരു സംശയം

കുർബ്ബാന ആരംഭിച്ചാൽ പിരിയുന്നതുവരെയും പള്ളിയിൽ കൂടിയിരിക്കുന്ന ജനങ്ങൾ നിന്നുകൊള്ളുകയല്ലാതെ ഇരുന്നു കൂടായെന്നു ഒരു ചട്ടം സുറിയാനിക്കാരുടെ ഇടയിൽ പണ്ടു പണ്ടേയുള്ളതാണല്ലോ. പരിശുദ്ധ കർമ്മമായ കുർബ്ബാനയുടെ അനുഷ്ഠാന സമയത്തിൽ ജനങ്ങൾ അവശ്യം നിൽക്കേണ്ടതാണെന്നുള്ളതു സഭാ പിതാക്കന്മാരുടെ ചട്ടം കെട്ടാതെ തന്നെ സ്വയമായി ഓരോരുത്തർക്കു തോന്നിപ്പോകാവുന്നതും അനേകർക്കും തോന്നിയിരുന്നതുമാണ്. ഇംഗ്ലീഷു വിദ്യാഭ്യാസത്തിന്റെ സർവ്വതോമുഖമായ വ്യാപാരത്തിന്റെ ഒരു ഫലമായിട്ടോ എന്തോ, സാമാന്യം ദീർഘമായ ഈ കർമ്മത്തിന്റെ സമയം മുഴുവനും നിന്നുകഴിക്കുന്നതു കുറെ പ്രയാസമാണെന്നും, നിവൃത്തിയുള്ള പക്ഷം ഒന്നുരണ്ടു ഘട്ടങ്ങളിൽ അല്പനേരത്തേക്കു ഇരുന്നുകൊള്ളുവാൻ ജനങ്ങൾക്കു അനുവാദം ഉണ്ടാകേണ്ടതാണെന്നും ഒരു അഭിപ്രായം അടുത്ത കാലത്തിൽ ചില പ്രധാനന്മാരിൽ നിന്നു പുറപ്പെടുകയുണ്ടായി. ഈ അഭിപ്രായം വളരെ ആസ്വാദ്യമായി തോന്നിയ ആളുകൾ കൂടെയും, അതു യഥാർത്ഥത്തിൽ അനുവദിച്ചു കിട്ടുക സുകരമല്ലെന്നു വിചാരിച്ചുപോന്നിരുന്നു. അങ്ങനെയിരിക്കെ കുർബ്ബാനയുടെ സമയം തുബ്ദേൻ വരുന്ന ഘട്ടത്തിൽ ജനങ്ങൾ നിൽക്കേണമെന്നു നിർബ്ബന്ധമില്ലെന്നും അപ്പോൾ ആളുകൾ ഇരുന്നുകൊള്ളാവുന്നതാണെന്നും പുണ്യാത്മാവായിരുന്ന സാക്ഷാൽ "കൊച്ചുമെത്രാച്ചൻ" തിരുമനസ്സുകൊണ്ടുതന്നെ കല്പിച്ചു സമ്മതിക്കുകയോ അങ്ങനെ സമ്മതിച്ചതിനു എങ്ങിനെയോ ഒരു വർത്തമാനം ഉണ്ടാവുകയോ ചെയ്തു. അതിന്റെ ശേഷം തിരുവല്ലാപ്പള്ളി തിരുവനന്തപുരംപള്ളി മുതലായി ചുരുക്കം ചില സ്ഥലങ്ങളിൽ തുബ്ദേന്റെ സമയത്തിൽ ആളുകൾ ഇരുന്നു വരുന്നുമുണ്ട്.

എല്ലാ പള്ളികളിലും നടപ്പു കഴിയുന്നതും ഏകരീതിയിൽ ആയിരിക്കേണ്ടതാണല്ലോ. തുബ്ദേന്റെ സമയത്തിൽ ജനങ്ങൾ ഇരുന്നുകൊള്ളുവാൻ അനുവദിക്കപ്പെടാവുന്നതാണോ?. അനുവദിക്കപ്പെടേണ്ടതാണോ?. എന്നീ വിഷയങ്ങളെ സംബന്ധിച്ചു വിവരമായ അറിവുള്ളവർ, അഭിപ്രായ പ്രകടനം ചെയ്യണമെന്നു എനിക്കു അപേക്ഷയുണ്ട്.

എന്നു സംശയിതാവു.

# പൂർവ്വ പിതാക്കൾ.

ഇതിന്നു മുമ്പിൽ പറഞ്ഞ പൂർവ്വപിതാക്കളുടെ കൃതികൾ എല്ലാം ക്രിസ്ത്യാനികളുടെ ഉപയോഗത്തെ മാത്രം ഉദ്ദേശിച്ചു എഴുതപ്പെട്ടവയാണു. ആദ്യകാലത്തു ക്രിസ്ത്യാനികളെ പീഡിപ്പിച്ചു വന്നിരുന്നതു മിക്കവാറും ക്രിസ്ത്യാനി ഉപദേശങ്ങൾ പൈശാചികവും സന്മാൎഗ്ഗ വിരോധങ്ങളുമാകുന്നു എന്നുള്ള സങ്കല്പത്തുമ്മേൽ ആയിരുന്നു. ആകാലത്തു പീഡകളെ ക്ഷമയോടെ സഹിക്കയും വെറും സുവിശേഷത്തെ പ്രസംഗിക്കയുമായിരുന്നു. തത്വജ്ഞാനത്തിന്റെ ഗ്രന്ഥങ്ങളാണത്തിന്നും പ്രസിദ്ധന്മാരായിരുന്ന ഗ്രീക്കകാരുടെ ശാസ്ത്രങ്ങൾ അഭ്യസിച്ച വിദ്വാന്മാർ സഭയിൽ ധാരാളം ഉണ്ടായപ്പോൾ ക്രിസ്ത്യാനി മതത്തെ ശാസ്ത്രാനുരൂപം വ്യാഖ്യാനിച്ചു പുസ്തകങ്ങൾ എഴുതിയാൽ ശത്രുക്കളുടെ സന്താപം സമ്പാദിക്കാമെന്നുള്ള അഭിപ്രായം ചിലൎക്കുണ്ടായി. ഹദ്രിയാൻ ചക്രവൎത്തിയുടെ കാലത്താണു ഈ അഭിപ്രായം ഉത്ഭവിച്ചതെന്നു തോന്നുന്നു. കദ്രാത്തുസ് എന്നൊരാൾ ഒരു വിധം ഒരു ഗ്രന്ഥം നിൎമ്മിച്ചു. ചക്രവൎത്തിക്കു അയച്ചുകൊടുത്തതായി കാണുന്നു, ആ പുസ്തകത്തിലെ ചില ഭാഗങ്ങൾ എവുസെബിയോസിന്റെ ചരിത്രത്തിൽ ഉണ്ടു അതു കൂടാതെ അറിസ്റ്റിദീസ് എന്നയാളും ഒരു വിധം ഒരു പുസ്തകം ചമച്ചു ഹദ്രിയാൻ ചക്രവൎത്തിക്കു അയച്ചതായി എവുസെബ്യൂസു പറയുന്നുണ്ടു ഒരു പുസ്തകത്തിന്റെ തൎജ്ജിമ മുഴുവൻ സുറിയാനിയിലും ഒരു ഭാഗം അൎമ്മീനിയായിലും ഉണ്ടു ഇതിന്റെ കാലം ക്രി. വ. ൧൨൫ മാണ്ടിടയാണു അറിസ്റ്റിദീസ് ഇജിപ്തിലേയും കല്ദയായിലേയും ഗ്രീക്കിലേയും പഴയ കഥകളേയും യുക്തിപൂർവ്വം ഖണ്ഡിക്കയും ക്രിസ്തീയ ഉപദേശങ്ങളെ പ്രതിപാദിക്കയും ചെയ്യുന്നു. അറിസ്റ്റിദീസ് അഥേനക്കാരനും ഒരു തത്വശാസ്ത്രിയുമായിരുന്നു, ആ കാലത്തെ ക്രിസ്ത്യാനികളുടെ ജീവിത സമ്പ്രദായം ഇദ്ദേഹത്തിന്റെ കൃതിയിലും കാണിച്ചിട്ടുണ്ടു,

തത്വശാസ്ത്ര പാണ്ഡിത്യംകൊണ്ടു ക്രിസ്ത്യാനിസഭയെ ഉറപ്പിച്ച ഒട്ടത്ത വിദ്വാൻ യുസ്തീൻ ആയിരുന്നു. പുറജാതി മാതാപിതാക്കളിൽനിന്നു ജനിക്കയും ഗ്രീക്ക ശാസ്ത്രങ്ങൾ വെടിപ്പായി അഭ്യസിക്കയും ചെയ്തു ശേഷം ഒരു സന്യാസിയിൽനിന്നു ക്രിസ്തീയവേദം പഠിക്കയും വിശ്വസിക്കയും ചെയ്തു. പിന്നീടു ഇദ്ദേഹം റോമായിൽ പോയി അവിടെ ഒരു ഉപദേഷ്ടാവായി താമസിക്കയും ഒ വി. വ. ൧൬൫-ൽ രക്തസാക്ഷിയായി മരിക്കയും ചെയ്തു ഇദ്ദേഹത്തിന്റെ പ്രധാനകൃതി അന്തോനിനുസ് പായസ് എന്ന ചക്രവൎത്തിക്കു എഴുതികൊടുത്തതാണു. ക്രിസ്ത്യാനികൾ നാസ്തികന്മാരും ദുൎമ്മാൎഗ്ഗികളും ആണെന്നു ആ കാലത്തു പുറജാതികൾ പറഞ്ഞുവ

ന്ന ദുർഭാഷിതത്തെ ഖണ്ഡിക്കയും പുറജാതികളുടെ പഴങ്കഥകളുടെ വൈരുദ്ധ്യത്തെ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തിട്ടുള്ളതു കൂടാതെ, ക്രിസ്ത്യാനി ഉപദേശാചാരങ്ങളെ വെടിപ്പായും വ്യക്തമായും പ്രസ്താപിച്ചിട്ടുണ്ടു. വേദശാസ്ത്രം, കുർബ്ബാനക്രമം മുതലായവയെക്കുറിച്ചു ധാരാളം പ്രസ്താവനകൾ ഇതിൽ ഉണ്ടു. മാമ്മൂദീസായുടെയും കുർബ്ബാനയുടെയും കർമ്മാചാരങ്ങളെ വർണ്ണിച്ചിരിക്കുന്ന കൂട്ടത്തിൽ ജ്ഞാനസ്നാനം വെറും കർമ്മാചാരമല്ല, സാക്ഷാൽ വീണ്ടും ജനനമാകുന്നു, കുർബ്ബാനയിൽ ജീവികൾക്കും മരിച്ചുപോയവർക്കും വേണ്ടി പ്രാർത്ഥനയുണ്ടെന്നും മറ്റും ഇദ്ദേഹം കാണിച്ചിരിക്കുന്നു. യുസ്തീന്റെ കൃതിയിൽ ഉള്ള ഒരു വിശേഷം, എന്തെന്നു വച്ചാൽ, ക്രിസ്ത്യാനി മതാഭിപ്രായങ്ങളെ ഒരു തത്വശാസ്ത്രമാക്കിയിരിക്കുന്നു. പ്രാചീന ഗ്രീക്കുഗ്രന്ഥകർത്താക്കളിൽ പ്രസിദ്ധന്മാരുടെ കൃതികളിൽ അടങ്ങിയിരിക്കുന്ന ജ്ഞാനങ്ങൾ ഒക്കെയും ക്രിസ്ത്യാനിസഭയുടെ നിഴലാണെന്നു കാണിച്ചിരിക്കുന്നു. ഇങ്ങിനെ ക്രിസ്ത്യാനിസഭയെ ഗ്രീക്കു ശാസ്ത്രികൾക്കു സ്വീകരിപ്പാൻ വിരോധമില്ലാത്ത വിധത്തിൽ ഗ്രീക്കു തത്വശാസ്ത്രത്തെ ക്രിസ്ത്യാനിസഭയോടു സംബന്ധപ്പെട്ടതാക്കി തീർത്തു ഇങ്ങിനെ ആ കാലത്തെ ക്രിസ്തീയ എഴുത്തുകാരിൽ വച്ചു യുസ്തിൻ പ്രഥമഗണനീയനായി തീർന്നു.

യുസ്തീന്റെ സമ്പ്രദായത്തെ തന്നെ പിന്തുടർന്നു പിന്നീടു പുസ്തകങ്ങൾ നിർമ്മിച്ചവരുടെ കൂട്ടത്തിൽ അദ്ദേഹത്തിന്റെ ശിഷ്യൻ താസ്യാൻ അന്ത്യോഖ്യായിലെ എപ്പിസ്കോപ്പായായിരുന്ന തിയോപ്പിലോസ്സ, സാർദ്ദീസിലെ എപ്പിസ്കോപ്പായായിരുന്ന മെലിത്തോ, ഹയറപ്പൊലിയിലെ മെത്രാൻ അപ്പൊലി, നാറിസ എന്നിവരെ പറയാം: ഇവർ എല്ലാം രണ്ടാം നൂറ്റാണ്ടിന്റെ മദ്ധ്യകാലശേഷം ജീവിച്ചിരുന്നവർ ആയിരുന്നു.

മേൽപ്പറഞ്ഞ വിദ്വാന്മാരുടെ ഉദ്ദേശമെല്ലാം പുറജാതികളെ സഭയിലേക്കു ആകർഷിക്കുന്നതിനു വേണ്ടി ഗ്രീക്കു തത്വശാസ്ത്രങ്ങളെ അനുഗമിക്കയാണെന്നു പറഞ്ഞുവല്ലൊ. ആ കാലത്തുതന്നെ വേറൊരു തരം ഗ്രന്ഥനിർമ്മാണവും ഉണ്ടായിരുന്നു. ഊർശ്ലേമിന്റെ നാശത്തോടുകൂടി യഹൂദന്മാർ നാനാരാജ്യങ്ങളിലും ചിതറുകയും ക്രിസ്ത്യാനിസഭ നാൾക്കുനാൾ വർദ്ധിക്കയും ചെയ്തു യഹൂദന്മാർക്കു ക്രിസ്ത്യാനികളോടുള്ള സ്പർദ്ധയെ വർദ്ധിപ്പിച്ചു വന്നിരുന്നു. അതിനാൽ പഴയ നിയമത്തെ അടിസ്ഥാനമാക്കി യഹൂദന്മാരെ വഴിപ്പെടുത്തുന്നതിനുള്ള യുക്തികളോടു കൂടെ പുസ്തകം എഴുതിയ കൂട്ടരും ആ കാലത്തു ഉണ്ടായി. യഹൂദസഭ മിശിഹായുടെ നിഴൽ ആയിരുന്നു എന്നു ന്യായപ്രമാണങ്ങളും ദീർഘദർശനങ്ങളും കൊണ്ടു സ്ഥാപിക്കുന്നതു ഈ വക എഴുത്തുകാരുടെ സമ്പ്രദായമായിരുന്നു ഈ വക പുസ്തകങ്ങൾ കൊണ്ടു ഈ കാലത്തു വളരെ പ്രയോജനം ഉണ്ടു എ

ന്നു വച്ചാൽ, പഴയനിയമത്തിലെയും പുതിയ നിയമത്തിലെയും പല വാക്യങ്ങൾക്കു ആ പ്രാചീനകാലത്തു കല്പിച്ചിരുന്ന വ്യാഖ്യാനം ഇന്നതായിരുന്നു എന്നു ഇതുകൊണ്ടു തീരുമാനിക്കാം.

മേൽപ്പറഞ്ഞ തരങ്ങൾ കൂടാതെ രണ്ടാം നൂറ്റാണ്ടിൽ വേറൊരുതരം ഗ്രന്ഥകർത്താക്കളും ഉത്ഭവിച്ചു. അപ്പോസ്തോലിക കാലത്തു തന്നെ മതവിപരീതങ്ങൾ സഭയിൽ മുളച്ചുതുടങ്ങി എന്നു വേദപുസ്തകത്തിൽ നാം കാണുന്നുണ്ടല്ലോ. തങ്ങളുടെ ദുരുപദേശങ്ങളെ പുസ്തകമാക്കി പരത്തുന്നതിനു മതവിപരീതികൾക്കു ഉത്സാഹം അധികം ജനിച്ചു. ബസലിദീസ, വാലന്തീനൂസ, ഹെരാക്ലിയോൻ, ബർദൈസാൻ, ഇവർ ആ കാലത്തു പ്രധാന മതവിപരീതികളും മതവിപരീതങ്ങളെ സ്ഥാപിക്കുവാൻ പുസ്തകം നിർമ്മിച്ചവരും ആയിരുന്നു. ഇവരിൽ ബർദൈസാൻ സുറിയാനി ഭാഷയിൽ ഗദ്യരൂപത്തിലും പദ്യരൂപത്തിലും പുസ്തകങ്ങളെ ഉണ്ടാക്കി മനുഷ്യരെ വശീകരിച്ചു. ഇവരുടെ പുസ്തകങ്ങളൊന്നും ഈ കാലത്തു ശേഷിച്ചിട്ടില്ല. മതത്യാഗികളുടെ ശ്രമങ്ങളെ തടുക്കുവാൻ പ്രതിവാദം പുറപ്പെടുവിക്കേണ്ടതു സഭയുടെ ചുമതലയായിത്തീർന്നു. ഈ വകയെഴുത്തുകാരുടെ കൂട്ടത്തിൽ മിൽത്യാദീസ, അപ്പൊലിനാറിയൂസ, മെലിത്തൊ, അന്ത്യോഖ്യായുടെ തിയോപ്പിലോസ, അഗ്രിപ്പാകാസ്തൂർ, റൊദെൻ മുതലായവരെ പറയാം. ഇവരുടെ പുസ്തകങ്ങളിൽ നിന്നു മറ്റു ഗ്രന്ഥകർത്താക്കൾ പകർത്തിയിട്ടുള്ള ഭാഗമല്ലാതെ അവരുടെ സാക്ഷാൽ കൃതികൾ ഒന്നും ശേഷിച്ചിട്ടില്ല. എങ്കിലും ഈ ഛേദത്തിൽ നിന്നു രക്ഷപെട്ടതായി രണ്ടു മഹാന്മാരുടെ കൃതികൾ നമുക്കു കിട്ടിയിട്ടുണ്ടു. അവരിൽ ഒന്നു ലിയൊൻസ് സഭയുടെ എപ്പിസ്കോപ്പായായിരുന്ന ഐറീനിയൂസ (ഇറാനിയെസ്മോസ) ആയിരുന്നു. ഇദ്ദേഹം ഫിററാസിയാ ദേശക്കാരനും യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനായിരുന്ന പൊലിക്കാർപ്പിന്റെ പാദത്തിങ്കൽ അഭ്യസിച്ചവനും ആയിരുന്നു. ഇദ്ദേഹത്തിന്റെ എഴുത്തു ഗ്രീക്കിൽ ആയിരുന്നു എങ്കിലും മൂലത്തിന്റെ ചില അംശങ്ങൾ മാത്രമെ ശേഷിച്ചിട്ടുള്ളു. എന്നാൽ ആ കാലത്തു തന്നെ ഗ്രീക്കിൽ നിന്നു ലത്തീനിലേക്കു ഈ കൃതികൾ തർജ്ജമ ചെയ്യപ്പെട്ടിട്ടുണ്ടായിരുന്നു. ലത്തീൻ തർജ്ജമ നശിച്ചുപോയിട്ടില്ല. ഇതിൽ അന്നത്തെ എടത്തുട്ടുകാരുടെ ദുരുപദേശങ്ങളെ ഖണ്ഡിക്കയും ക്രിസ്ത്യാനി ഉപദേശങ്ങളെ പ്രതിപാദിക്കയും ചെയ്തിരിക്കുന്നു. അപ്പോസ്തോലന്മാരുടെ അടിസ്ഥാനത്തുമേലും വേദപുസ്തകത്തിൽനിന്നു ധാരാളം വാക്യങ്ങളെ പകർത്തിയും അപ്പൊസ്തോല പാരമ്പര്യങ്ങളെ പിന്താങ്ങിയുമാണ ഇദ്ദേഹത്തിന്റെ കൃതികൾ ചമയ്ക്കപ്പെട്ടിരിക്കുന്നതു. ഇതുകൂടാതെ വേറൊരു വിശേഷവും ഉണ്ടു. ഫിററാസിയായിൽ ജനിച്ചു അവിടുത്തെ സഭയിൽ വളരുകയും യൂറോപ്പിന്റെ പടിഞ്ഞാറെ അറ്റത്തുള്ള ഗൊലി

ൻ തന്റെ സ്ഥാനത്തെ വഹിക്കയും റോമ്മയിൽ ഒന്നിൽ അധികം പ്രാവശ്യം പോകയും ചെയ്തവനാകയാൽ വളരെ അകലത്തിൽ ഇരിക്കുന്ന സഭകളിലെ ഉപദേശാചാരങ്ങളെ മനസ്സിലാക്കിയിട്ടുള്ള ആളായിരുന്ന ഇറാനിയൂമ്മൂസ്. അതിനാൽ ഇദ്ദേഹത്തിന്റെ സാക്ഷി ഒരു സ്ഥലത്തോ ഒരു സഭയിലൊ മാത്രം നടപ്പുണ്ടായിരുന്ന ഉപദേശാചാരങ്ങളെയല്ല, ക്രിസ്ത്യാനി ലോകത്തിൽ എവിടെയും ഉണ്ടായിരുന്ന നടപ്പിനെയാണ സംബന്ധിക്കുന്നതെന്നുള്ള വിശേഷം ഈ മഹാന്റെ പുസ്തകങ്ങൾക്കുണ്ട.

രണ്ടാമത്തെയാൾ ഹിപ്പോലിത്തൂസാകുന്നു. ഇദ്ദേഹം ഇറാനിയൊമ്മൂസിന്റെ ശിഷ്യനായിരുന്നു. എടത്തൂട്ടുകാരോടു എതൃവാദം ചെയ്യുന്നതിൽ ഇദ്ദേഹം തന്റെ ഗുരുവിനെ കവിയുന്നു എന്നുവേണം പറവാൻ.

---

## മലങ്കര യാക്കോബായ സുറിയാനി അസോസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടിയുടെ യോഗം.

---

നി. വ. ദി. ശ്രീ പ്രെസിഡെണ്ടു മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനപ്രകാരം ഈ കമ്മട്ടിയുടെ ഒരു അസാധാരണയോഗം ൟ മാസം ൨൭-ാം നു- തിങ്കളാഴ്ച സിമ്മനാരിയിൽ കൂടിയിരുന്നു. യോഗം കൂടിയതിന്റെ പ്രധാന ഉദ്ദേശ്യങ്ങൾ (൧) മരിച്ചുപോയ കമ്മട്ടി മെമ്പർ ദി. ശ്രീ. മാലിത്ര ഏലിയാസ് കത്തനാർ അവർകൾക്കു പകരം ഒരു മെമ്പറെ തിരഞ്ഞെടുക്കുന്നതും (൨) മണ്ട്രോത്തുരുത്തു മുതലായ സുറിയാനി ടാൻസ്ഫറ മുതലുകളെ സംബന്ധിച്ചു സി. എം. എസ. കമ്മട്ടിയിൽ നിന്നു വന്നിട്ടുള്ള മറുപടി വായിച്ചു മേൽ നടപടി നിശ്ചയിക്കുന്നതും ആയിരുന്നു.

രണ്ടുമണിക്കു യോഗംകൂടി. പ്രസിഡെണ്ടു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു അദ്ധ്യക്ഷത വഹിച്ചു. കമ്മട്ടി മെമ്പറന്മാരിൽ ഏറിയകൂറും ഹാജരുണ്ടായിരുന്നു. ഒഴിച്ചുകൂടാത്ത ആവശ്യങ്ങളാൽ ഹാജരാകുവാൻ ഇടയാകാതെവന്ന മെമ്പറന്മാരിൽ മിക്കപേരും ൟ യോഗനിശ്ചയങ്ങളെ സമ്മതിച്ചു എഴുത്തുമൂലവും കമ്പിമൂലവും മറുപടി അയച്ചിരുന്നു.

മരണം മുതലായ ആകസ്മിക സംഭവങ്ങളാൽ മാനേജിങ്ങ് കമ്മട്ടിയിൽ വരുന്ന ഒഴിവുകൾക്കു ആളുകളെ നിശ്ചയിപ്പാനുള്ള അധികാരം പൊതുയോഗത്താൽ മാനേജിങ്ങ് കമ്മട്ടിക്കു കൊടുക്കപ്പെട്ടിട്ടുള്ളതനുസരിച്ചു മരിച്ചുപോയ മെമ്പർക്കുപകരം നീലംപേരൂർ പള്ളിയിൽ വികാരി ദി. ശ്രീ. കാട്ടിത്ര കുറിയാക്കോസ കത്തനാർ അവർകളെ തിരഞ്ഞെടുത്തു.

രണ്ടാമത്തെ വിഷയം സംബന്ധിച്ചു വളരെ വാദപ്രതിവാദങ്ങൾ നടന്നു. അസോസിയേഷ്യൻ സിക്രട്ടെറി അയച്ച എഴുത്തിനു മറുപടി സി. എം. എസു. അയച്ചുതന്ന മറുപടിയിൽ വാദവിഷയം തൃപ്തികരമായും മനോബോധ്യം വരത്തക്കവിധത്തിലും പ്രതിപാദിക്കയൊ സുറിയാനി സഭയ്ക്കു വാദിപ്പാൻ അവകാശമില്ലെന്നു ബോധപ്പെടുത്തുകയൊ ചെയ്യുന്നില്ലെന്നും, സുറിയാനിക്കാരുടെ അവകാശത്തെ സി. എം. എസ. നിഷേധിച്ചിരിക്കുന്ന സ്ഥിതിയ്ക്കു എന്തുതന്നെ വന്നാലും അന്യായം കൊടുക്കണമെന്നും എല്ലാവരും ഐകകണ്ഠ്യേന തീർച്ചപ്പെടുത്തി. അന്യായം ഇപ്പോൾ തന്നെ കൊടുക്കയൊ സമാധാനത്തിൽ തീരുമൊ ഇല്ലയൊ എന്ന ഒരു പരീക്ഷകൂടെ കഴിച്ചിട്ടു കൊടുക്കയൊ എന്നുള്ളതിൽ ചിലക്കു അഭിപ്രായഭേദം ഉണ്ടായിരുന്നു. അന്യായം ഈയാണ്ടു തന്നെ ഫയൽ ചെയ്യണമെന്നായിരുന്നു മിക്കപേരുടെയും അഭിപ്രായം എങ്കിലും സി. എം. എസ. അവരുടെ മറുപടിയിൽ പ്ര

ത്യക്ഷപ്പെടുത്തിയിട്ടുള്ള അനേകമൌഢ്യങ്ങളെ ഒന്നുകൂടെ വെളിപ്പെടുത്തുന്നതുവരെ അന്യായം കൊടുക്കുവാൻ ക്ഷമിക്കണമെന്നു ഞങ്ങളുടെ ലണ്ടൻ ഏജണ്ടു ആവശ്യപ്പെട്ടിരിക്കുന്നതനുസരിച്ചു ഒരു അവസാന നോട്ടീസുകൂടെ സി. എം. എസിന്നയച്ചുകൊടുക്കുവാൻ സിക്രട്ടറിയെ അധികാരപ്പെടുത്തുകയും ഇതിൻ വല്ലം ഫലമില്ലാതെ കണ്ടാൽ സിമ്മനാരി മുതലിൽനിന്നു ചിലവുചെയ്തു വ്യവഹാരം ചെയ്യണമെന്നു തീരുമാനിക്കയും ചെയ്തു.

---

## പത്രാധിപരവർകൾക്കു

കുറ്റപ്പുമ്പടി പള്ളിക്കു സമീപം മലയിൽ കുരിശുങ്കൽ മാർ കുറിയാക്കോസു സഹദായുടെ തിരുശേഷിപ്പു സ്ഥാപിച്ച വിവരം വായനക്കാർ അറിഞ്ഞിട്ടുണ്ടല്ലൊ. ഈ സ്ഥലത്തു അനേക ദിക്കുകളിൽ നിന്നും ആളുകൾ നേർച്ച വഴിപാടുകളെ കൊണ്ടുവന്നു കഴിക്കുന്നുണ്ടു. ഇതിനെക്കുറിച്ചു ചില പള്ളികളിലെ പട്ടക്കാർ നേർച്ചകൾ അന്യദിക്കുകളിലേക്കു കൊണ്ടുപോയി കഴിപ്പാൻ പാടില്ലെന്നു തടസ്സം ചെയ്കയും, കൊണ്ടുപോന്നിട്ടുള്ളവരെക്കൊണ്ടു പ്രായശ്ചിത്തം ചെയ്യിക്കയും ചെയ്തിട്ടുണ്ടു. ഇതിനു ഒരു തീരുമാനം ഉണ്ടാക്കികൊടുക്കണമെന്നു ഇടവക മെത്രാപ്പോലീത്തായോടും ഞങ്ങളോടും പലരും സങ്കടം പറഞ്ഞിട്ടുണ്ടു. ആകയാൽ ഇതിന്റെ തീരുമാനമായിട്ടു ഇടവക മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു എഴുതീട്ടുള്ള കല്പനയുടെ ശരി പകർപ്പു താഴെ ചേർക്കുന്നു. ഇതു ദയവുചെയ്തു അങ്ങോട്ടയപ്പാൻ കാലതാമസം വന്നെങ്കിലും അടുത്ത പത്രത്തിൽ ചേർത്തു കാണ്മാൻ ആഗ്രഹിക്കുന്നു.

### കല്പന.

ദൈവകാരുണ്യത്താൽ മലങ്കര, അങ്കമാലി കോട്ടയം
ഇടവകകളുടെ മാർ പൌലോസു അത്താനാസ്യോസു
മെത്രാപ്പോലീത്താ എഴുതുന്നു.

(൫൩)

നമ്മുടെ കുറ്റപ്പുമ്പടി പള്ളിയിൽ വികാരിയും ദേശത്തു പട്ടക്കാരും കൈക്കാരരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു

നമ്മുടെ പ്രിയമക്കളെ ആ പള്ളിക്കു സമീപെയുള്ള മലയിൽ കുരിശുങ്കൽ കാലം ചെയ്ത നമ്മുടെ സഹോദരൻ ബ: മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകൾ ഊർശ്ലേമിൽ നിന്നു കൊണ്ടുവന്ന പരിശുദ്ധ മാർ കുറിയാക്കോസു സഹദായുടെ തിരുശേഷിപ്പു സ്ഥാപിക്കയും അന്നുമുതൽ ആ പരിശുദ്ധന്റെ നാമത്തിൽ ആ സ്ഥലത്തേക്കു അനവധി നേർച്ചക്കാഴ്ചകൾ വിശ്വാസികൾ കൊടുത്തുവരുന്നതായി അറിയുകയും ചെയ്യുന്നതിൽ സന്തോഷിക്കുന്നു. എന്നാൽ ഇപ്പോൾ ആ സ്ഥലത്തേക്കു അന്യ ഇടവകകളിലെ

ജനങ്ങൾ സ്വയമനസ്സാലെ നേർച്ചകൾ നേരുകയും അതിൻപ്രകാരം ആ സ്ഥലത്തുവച്ചു നേർച്ചകൾ കഴിക്കുന്നതിനും വഴിപാടുകൾ കൊടുക്കുന്നതിനും പുറപ്പെടുമ്പോൾ അതു അനാവശ്യമെന്നും അവനവന്റെ സ്വന്ത ഇടവകയിൽ വച്ചുതന്നെ കഴിക്കയൊ വഴിപാടു കൊടുക്കുകയൊ ചെയ്താൽ മതി എന്നും മറ്റും നേർച്ചക്കാരുടെ ആഗ്രഹത്തിന്നും അവരുടെ വിശ്വാസത്തിന്നും എതിരായി ചിലർ തടസ്സം ചെയ്യുന്നതായും മറ്റും നാം അറിയുന്നതിനാൽ മനഃസ്ഥാപപ്പെടുന്നു. ആകയാൽ അല്പമായി നിങ്ങളോടു അറിയിക്കേണ്ടതു ആവശ്യമെന്നു വിചാരിക്കുന്നു. നേർച്ചയെ സംബന്ധിച്ചു വിശുദ്ധപുസ്തകത്തിൽ കല്പിച്ചിരിക്കുന്നതു താഴെ വരും പ്രകാരമാകുന്നു- സംഖ്യ. ൩൦-൨- "ഒരു മനുഷ്യൻ കർത്താവിന്നു നേർച്ചനേരുകയൊ തന്റെ ആത്മാവിനെ ഒരു ബന്ധനത്താൽ ബന്ധിക്കുന്നതിന്നു ആണയിടുകയൊ ചെയ്താൽ അവൻ തന്റെ വാക്കിന്നു ഭംഗം വരുത്താതെ തന്റെ വായിൽ നിന്നു പുറപ്പെടുന്ന പ്രകാരമൊക്കയും അവൻ ചെയ്യണം". പ്രി: ഈ തിരുവചനത്തിൽ നിന്നു വെളിവാകുന്നതു ഒരുത്തൻ നേർച്ച നേരുകയൊ ആണയിടുകയൊ ചെയ്താൽ തന്റെ വായിൽ നിന്നു പുറപ്പെട്ടപ്രകാരം തന്റെ വാക്കിന്നു ഭംഗം വരുത്താതെ പ്രവൃത്തിക്കണമെന്നാകുന്നുവല്ലൊ. പിന്നെയും ഇതിനെ സംബന്ധിച്ചു വേറെ ഒരു സാക്ഷി കൂടെ പറയുന്നു. "ഗിലയാദുകാരനായ യിപ്താഹ് അമ്മോൻകാരോടു യുദ്ധത്തിന്നു പുറപ്പെട്ടപ്പോൾ ജയം പ്രാപിച്ചു തിരിച്ചു വരുന്നതിന്നിടയായാൽ അപ്പോൾ തന്റെ ഭവനത്തിൽനിന്നു എതിരേല്പാനതിന്നു പുറപ്പെട്ടു വരുന്നതു എന്തായാലും കർത്താവിന്നു ബലിയായി കഴിച്ചുകൊള്ളാമെന്നു അവൻ നേർച്ചനേർന്നു യുദ്ധത്തിൽ ജയം പ്രാപിച്ചു തിരിച്ചുവന്നപ്പോൾ അവരെ എതിരേല്പാനതിന്നു വന്നതു അവന്റെ ഏകപുത്രിയായിരുന്നു- നരബലി കർത്താവിന്നു വെറുപ്പാകുന്നു എങ്കിലും അവന്റെ വാക്കിന്നു ഭംഗം വരുത്താതെ ഇരിപ്പാൻ വേണ്ടി അവന്റെ ഏകപുത്രിയെ തന്നെ ബലികഴിച്ചു ഇങ്ങനെ വാക്കിന്നു ഭംഗം വരുത്തിക്കൂടാ എന്നും നേർന്നിട്ടുള്ള പ്രകാരം കഴിച്ചുകൊള്ളണമെന്നും അനേക സാക്ഷികളുണ്ടു. അവനവൻ നേർന്നിട്ടുള്ള പ്രകാരം തന്നെ ചെയ്തുകൊള്ളണമെന്നു വിശുദ്ധ കാനോനും സാക്ഷിക്കുന്നു. അതിനാൽ പ്രിയമുള്ളവരെ ഇന്ന പള്ളിയിലേക്കെന്നൊ ഇന്ന പരിശുദ്ധന്റെ കബറുങ്കൽ എന്നൊ ഒരുത്തൻ നേർച്ചനേർന്നാൽ തന്റെ വാക്കിൻപ്രകാരം ചെയ്യുന്നതു ന്യായമായിട്ടുള്ളതും അല്ലാതെ എവിടെക്കു നേർച്ചനേർന്നാലും അവന്റെ സ്വന്ത ഇടവകയിൽ മാത്രം കഴിച്ചാൽ മതി എന്നു പറഞ്ഞു ജനങ്ങളെ തടസ്സപ്പെടുത്തുന്നതു വിശുദ്ധ വേദത്തിന്നും കാനോനും വിപരീതമായിട്ടുള്ളതുമാകുന്നു. സത്യവിശ്വാസികൾ ക്ഷേത്രങ്ങളിലൊ വേദവിപരീതികളുടെ ആലയങ്ങളിലൊ വഴി

പാട്ടുകളൊ നേൎച്ചകളൊ കൊടുക്കുന്നതായാൽ അതിനെ വിരോധിച്ചു നിൎത്തേണ്ടതാകുന്നു.

അതിനാൽ അവനവന്റെ വിശ്വാസപ്രകാരം ഏതുസ്ഥലത്തെക്കു നേൎച്ചനേൎന്നാലും ആ സ്ഥലത്തുവച്ചുതന്നെ കഴിക്കണമെന്നുള്ള സത്യത്തെ നിങ്ങൾ ജനങ്ങൾക്കു വെളിപ്പെടുത്തിക്കൊള്ളുകയും നീതിമാന്റെ നാമത്തിൽ നീതിമാനെ കൈക്കൊള്ളുന്നവൻ നീതിമാന്റെ കൂലി പ്രാപിക്കുന്നു എന്നും പുണ്യവാളന്റെ നാമത്തിൽ പുണ്യവാളനെ കൈക്കൊള്ളുന്നവൻ പുണ്യവാളന്റെ കൂലി പ്രാപിക്കുമെന്നും ഉള്ള ദൈവതിരുവചനത്തെ ഓൎത്തു ഈ പരിശുദ്ധന്റെ നാമത്തിൽ ചെയ്യുന്ന നേൎച്ചകളും വഴിപാട്ടുകളും വാഴ്വിനും അനുഗ്രഹത്തിനും ആയിരിക്കുമെന്നു എല്ലാവരോടും ഉപദേശിച്ചുകൊള്ളുകയും വേണം.

ദൈവമായ കൎത്താവിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളുടെമേൽ സദാ വൎദ്ധിച്ചിരിക്കുമാറാകട്ടെ. ആ കൃപനിറഞ്ഞിരിക്കുന്ന മാതാവിന്റെയും മാർ കുറിയാക്കോസു സഹദായുടെയും സകല ശുദ്ധിമാന്മാരുടെയും പ്രാൎത്ഥനകളാൽ തന്നെ ആമ്മീൻ.

എന്നു ൧൮൭൮- മെടം ൧൦-ന-

ആലുവാ തൃക്കുന്നത്തു പള്ളിയിൽ നിന്നും.

---

നൊട്ടീസ.

കൊട്ടയത്തു വലിയപള്ളിവകയായി ഉദ്ദെശം ൧൫- തുലാം തൂക്കമുള്ളതും നല്ലനാദമുള്ളതുമായ ഒരു വലിയമണി വില്പാൻ തയാറുണ്ടു. ഇതിലും വലിയതും വില കൂടിയതുമായ ഒരു പള്ളിമണി വരുത്തുവാൻ വേണ്ടി ഇതു വില്ക്കുവാൻ വിചാരിക്കുന്നു എന്നല്ലാതെ കുററമൊന്നും ഉണ്ടായിട്ടു വില്ക്കുന്നതല്ല. ആവശ്യക്കാർ താഴെ പേരെഴുതിയിരിക്കുന്ന ആളിനോടു എഴുതി ചോദിച്ചാൽ വിലമുതലായതിനെക്കുറിച്ചു അറിയാവുന്നതാണു.

ഇ. എം ഫീലിപ്പൊസ.

കൊട്ടയം

൧൮൭൯- മിഥുനം ൨൨-ന

---

സൂചനകൾ

ഇംഗ്ലീഷുകാരുടെ പള്ളിക്രമങ്ങൾ പാൎലിയാമെന്റ നിശ്ചയിച്ചു നടപ്പാക്കിയതാണെന്നു പ്രസിദ്ധമാണല്ലൊ. മതസംബന്ധമായ കാൎയ്യത്തിൽ പാൎലിയാമെണ്ടിന്റെ സ്വാതന്ത്ര്യം എത്രത്തോളം ഉണ്ടെന്നു അനുമാനിക്കുന്ന ഒരു പ്രസംഗം ഈയിടെ പാൎലിയാമെന്റിൽ വച്ചുതന്നെ ലോൎഡ് .......... എന്നു പേരായ മെമ്പർ പ്രസംഗിച്ചകൂട്ടത്തിൽ "ആവശ്യമെന്നു തോന്നിയാൽ അപ്പൊസ്തോലന്മാരുടെ വിശ്വാസപ്രമാണത്തെ ഭേദപ്പെടുത്തുവാൻ പാൎലിയാമെന്റിനു അധികാരം ഉ

ങ്ങന്നു പ്രസ്താവിക്കയുണ്ടായി. അതുകൂടാതെ പ്രധാനമന്ത്രി ഒരു പ്രസംഗത്തിൽ "അംഗ്ലിയ ഉപദേശം എന്താണെന്നു അതു പള്ളിക്കൂടത്തിൽ മാത്രമല്ല പള്ളിയിൽ കൂടെയും എങ്ങിനെയാണ പഠിപ്പിക്കേണ്ടതെന്നു പറവാൻ കരംകെട്ടുന്ന എല്ലാ കുടിയാനവനും അവകാശമുണ്ടെന്നു പറഞ്ഞുവല്ലൊ" ഇങ്ങനെയുള്ള അഭിപ്രായക്കാരുടെ നോട്ടത്തിലിരിക്കുന്ന ഒരു സഭയുടെ ഉപദേശം എത്രത്തോളം അതിന്റെ സ്ഥാപനസ്ഥാനത്തുമേൽ നിലനില്ക്കുമെന്നു പറയേണമെന്നില്ലല്ലൊ.

❖ ❖ ❖

കുന്നംകുളം മാർ ഇഗ്നാത്യോസ ഹൈസ്കൂളിൽ പരീക്ഷയ്ക്കു ജയിച്ച വിദ്യാർത്ഥികൾക്കുള്ള സമ്മാനദാനം [illegible] ആയിരുന്നു. കൊച്ചിരാജകുടുംബത്തിൽ ആറാംകൂർ തമ്പുരാനായിരുന്നു അദ്ധ്യക്ഷൻ. പള്ളിക്കൂടം ഭംഗിയായി അലങ്കരിച്ചിരുന്നു. തൃശ്ശിവപേരൂർ പേഷ്ക്കാർ, കുന്നംകുളം മജിസ്ട്രേട്ട, വടക്കാഞ്ചേരി മുൻസിഫ്, അപ്പോത്തിക്കരി മുതലായി അനേകം മഹാന്മാർ ഹാജരുണ്ടായിരുന്നു. സമ്മാനദാനത്തിനായി പല മഹാന്മാരും ദ്രവ്യദാനം ചെയ്തിരുന്നതായും അറിയുന്നു. ഈ പള്ളിക്കൂടം നാൾക്കുനാൾ അഭിവൃദ്ധിയായി വരുന്നു എന്നറിയുന്നതിൽ ഞങ്ങൾ വളരെ സന്തോഷിക്കുന്നു.

❖ ❖ ❖

പള്ളിവ്യവഹാരങ്ങൾ. മേപ്രാൽപള്ളിയെ സംബന്ധിച്ചുണ്ടായിരുന്ന സിവിൽ വ്യവഹാരം രാജിപ്പെട്ടു തീർന്നിരിക്കുന്നതായി അറിയുന്നു. എതൃകക്ഷികൾ കീഴ്പെട്ടു പള്ളിയുടെ യാക്കോബായ സുറിയാനി സ്ഥാപനയെ സമ്മതിച്ച രാജി ഹർജി ബോധിപ്പിക്കയും ആ വിശ്വാസത്തിൽ നിലക്കേണമെന്നുള്ള വ്യവസ്ഥയിന്മേൽ അവരെക്കൂടെ ചേർക്കയും ചെയ്തിരിക്കുന്നു.

❖ ❖ ❖

മാവേലിക്കരപ്പള്ളി വ്യവഹാരവും പ്രതിഭാഗക്കാർ ഹർജികൊടുത്തു പിൻമാറുകയും പള്ളിയും സ്വത്തുക്കളും അന്യായപ്രകാരം ഒഴിഞ്ഞുതരുവാൻ സമ്മതിക്കയും ചെയ്തതനുസരിച്ച വിധികല്പിച്ചിരിക്കുന്നു. മറ്റുള്ളപള്ളിക്കാരും ഇവരുടെ ബുദ്ധിപൂർവമായ നടപടിയെ അനുകരിക്കുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

മാർ പാപ്പാ അവർകളുടെ ജൂബിലിദിവസം തിരുനക്കര മൈതാനത്തുവച്ചു ഒരു യൂറോപ്യൻ റോമ്മാ പാദ്രി പറഞ്ഞ പ്രസംഗത്തെ ആസ്പദമാക്കി "മലയാളമിത്രം" ഒരു ഭാഗവും മാന്നാനം അച്ചുക്കൂടത്തിൽനിന്നു പ്രസിദ്ധപ്പെടുത്തിവരുന്ന "കേരളകുതുകം" എന്ന പത്രവും "ബോമ്പായിലെ കാതൊലിക് എക്സാമിനർ" എന്ന പത്രവും മറ്റുഭാഗവുമായി ഒരു വാദം നടന്നുവരുന്നു. വേദപുസ്തകവായന റോമ്മാസഭ വിരോധിച്ചിരിക്കുന്നെന്നും, അങ്ങനെയല്ല, അന്യമതക്കാര തെറ്റായി തർജ്ജമചെയ്തിട്ടുള്ള പുസ്തകങ്ങളുടെ വായനമാത്രമെ വിരോധിച്ചിട്ടുള്ളു എന്നുമാണ തർക്കം. വേദപുസ്തകവായനയ്ക്കു ഞങ്ങൾ വിരോധികളല്ല. പൂർവ്വപിതാക്കളുടെ അടിസ്ഥാനം വിട്ടു തന്നിഷ്ടമായി വേദപുസ്തകത്തെ വ്യാഖ്യാനിക്കുന്നതിൽ മാത്രമെ ഞങ്ങൾക്കു വിരോധമുള്ളു.

എന്നാൽ കഴിഞ്ഞ മിത്രത്തിൽ ഈ തർക്കവിഷയം സംബന്ധിച്ച എഴുതിയിട്ടുള്ള ഉപന്യാസം വായിച്ചതിൽ ഞങ്ങൾക്കു ചിലസംഗതികൾ ഓർമ്മവന്നതു ഇവിടെ പ്രസ്താവിക്കുന്നതു കൊള്ളാമെന്നു തോന്നുന്നു. എൺപതിൽപരം വർഷം മുമ്പു ഒന്നുരണ്ടു റോമ്മാപട്ടക്കാർ എഴുതിയിട്ടുള്ള [illegible]പ്പാട്ടുകളിൽ റോമ്മാമിഷ്യനറിമാരാൽ മാർഗ്ഗത്തിൽ ചേർക്കപ്പെട്ട ആ കാലത്തെ നാട്ടുക്രിസ്ത്യാനികൾ ഒഴികെ അറിവും ഭക്തിയും ഇല്ലാത്തവരായിരുന്നു എന്നു പറഞ്ഞിട്ടുള്ളതും, ഈയിടെ വരാപ്പുഴക്കു കീഴുള്ളവർ റോമയിൽ ബോധിപ്പിച്ചിട്ടുള്ള ഹർജിയിൽ ആ ഇടവകയിലെ ക്രിസ്ത്യാനികൾ എല്ലാം മൂഢന്മാരാണെന്നു പറഞ്ഞിട്ടുള്ളതും മിത്രം പകർത്തുകയും ഇതു നാട്ടുഭാഷയിൽ വേദപുസ്തകം കൊടുത്തു വായിപ്പിക്കാത്തതിന്റെ ഫലമാണെന്നു അനുമാനിക്കയും ചെയ്തിരിക്കുന്നു. വേദപുസ്തകം ധാരാളം പരന്നിരിക്കുന്ന ലണ്ടൻപട്ടണത്തിൽ കോടാകോടി ജനങ്ങൾ കള്ളുകുടിച്ചു വഴിയിൽ കിടക്കുന്നതിന്റെ കാരണം എന്തായിരിക്കാം_ ഈയിടെ ക്രിസ്ത്യൻ പേട്രിയട്ട പത്രത്തോടുകൂടെ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു ഉപപത്രത്തിൽ കണ്ടതുപോലെ

ഷാരോക്ക എന്നപേരായ ഒരു അംഗ്ലിക്കൻപാദ്രി ഇൻഡ്യയിലെ പ്രൊട്ടസ്റ്റാന്റു നാട്ടുപാദ്രിമാരെ ഒട്ടുക്ക ആക്ഷേപിച്ചു ഇവരിൽ ആരേയും പണകാര്യത്തിൽ വിശ്വസിപ്പാൻ കൊള്ളുകയില്ലെന്നും കള്ളക്കണക്കെഴുതുന്നവരാണെന്നും പറഞ്ഞിരിക്കുന്നതു വേദപുസ്തക വായനയുടെ കുറവുകൊണ്ടാണെന്നു ആരും അനുമാനിക്കുമെന്നു തോന്നുന്നില്ല. വേദപുസ്തകം വായിച്ചാൽ റോമ്മ സഭയുടെ ഉപദേശങ്ങൾ എല്ലാം തെറ്റാണെന്നു വന്നുകൂടുമെന്നു ആരോ എഴുതിയിട്ടുള്ളതു വാസ്തവമായി വന്നേക്കാമെന്നുകൂടെ മിത്രം പറയുന്നു. ഇതിൽ കുറെ വാസ്തവം ഇല്ലാതില്ല. വേദപുസ്തകം വായിച്ചു തന്നിഷ്ടമായി വ്യാഖ്യാനിക്കുമ്പോൾ പഴയനഭക്തരുടെ ഉപദേശാചാരങ്ങൾ എല്ലാം തെറ്റാണെന്നു ചിലർക്കു തോന്നാറുണ്ടു. ഇംഗ്ലാണ്ടിൽ നവീകരണകാലത്തു ഇങ്ങനെ തോന്നുകയും ചെയ്തു. ജർമ്മനി മുതലായ രാജ്യങ്ങളിൽ വായിച്ചവർക്കു ഇതിലും അധികം തോന്നി. എന്നാൽ ഇംഗ്ലാണ്ടിൽ പിന്നീടു വേദപുസ്തകം ഗാഢമായി വായിച്ചു അതിലെ രഹസ്യം പരിശോധിച്ചപ്പോൾ മുമ്പിൽ ഉണ്ടായ അഭിപ്രായം തെറ്റിപ്പോയി എന്നും വന്നിട്ടുണ്ടു. എന്നതിനാൽ പല ഇംഗ്ലീഷ ബിഷോപ്പന്മാരും പട്ടക്കാരും ഇംഗ്ലീഷ സഭയിൽ റോമ്മ സഭയിലെ മൂഢതകളെ നടപ്പാക്കുവാൻ വളരെ കാലത്തു ശ്രമം ചെയ്തുവരുന്നു എന്നും ഈ മിത്രത്തിൽ തന്നെ വേറൊരുഭാഗത്തു പറഞ്ഞിരിക്കുന്നു. ആ ബിഷോപ്പന്മാരും പട്ടക്കാരും വേദപുസ്തകം വായിക്കാഞ്ഞിട്ടു മൂഢതയെ സ്വീകരിച്ചു എന്നു ആർക്കും പറവാൻ പാടില്ലല്ലൊ.

മിത്രം വായിച്ചപ്പോൾ തോന്നിയ അഭിപ്രായങ്ങൾ എഴുതി എന്നല്ലാതെ ഈ തർക്കവിഷയത്തിൽ ഞങ്ങൾക്കു പങ്കില്ല.

❖ ❖ ❖

ഊർശ്ലേമിലെ അംഗ്ലിയാ ബിഷോപ്പിന്റെ സ്ഥിതിയെക്കുറിച്ചു മലയാളമിത്രവും ഞങ്ങളും തമ്മിൽ ഒരു ചെറിയ തർക്കം കുറച്ചുമുമ്പുണ്ടായിരുന്നു. കിഴക്കൊ ദേശങ്ങളിൽ തദ്ദേശസഭകൾ ഉള്ളടത്തു അംഗ്ലിയാസഭ സ്ഥാപിക്കുന്നതു ന്യായമല്ലെന്നുള്ളതിനു ദൃഷ്ടാന്തമായി "ഊർശ്ലേമിന്റെ ബിഷോപ്പ" എന്നല്ല ഊർശ്ലേമിൽ ഇരിക്കുന്ന ബിഷോപ്പ എന്നത്രെ. അവിടത്തെ അംഗ്ലിയാബിഷോപ്പിന്റെ പേർ പറയുന്നതെന്നു ഞങ്ങൾ പ്രസ്താവിച്ചിരുന്ന പേരിനെ സംബന്ധിച്ചിടത്തോളം മിത്രം സമ്മതിച്ചു എങ്കിലും അതു "ഊർശ്ലേ അംഗ്ലിസഭയുടെ അധികാരത്തിൽ വെക്കുവാൻ പാടില്ലാത്ത ഒരു ഇടവകയാണെന്നുള്ള സങ്കല്പം ആണെന്നു പത്രിക പറഞ്ഞതു തെറ്റത്രെ" എന്നു മിത്രം തീർച്ചപ്പെടുത്തികളഞ്ഞു. ഗാർഡിയൻ എന്ന ഇംഗ്ലീഷ പത്രത്തിൽ ഊർശ്ലേമിലെ ഇംഗ്ലീഷ ബിഷോപ്പ തന്നെക്കുറിച്ചു തന്നെ കുറെ വിവരണങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു. അദ്ദേഹത്തിന്റെ അധികാരത്തെക്കുറിച്ചു മിത്രാധിപർ ഊഹിക്കുന്നതിനെക്കാൾ അദ്ദേഹം തന്നെ പറയുന്നതു കുറെക്കൂടെ വിശ്വാസയോഗ്യമാകകൊണ്ടു അതിൽ ഒരുഭാഗം താഴെ പകർത്തുന്നു.

"കാനൊൻ പ്രകാരം ഊർശ്ലേമിന്റെ സത്യമായ ബിഷോപ്പു ഗ്രീക്ക പാത്രിയർക്കീസാകുന്നു ഞാൻ ഊർശ്ലേമിന്റെ ബിഷോപ്പല്ല. ക്രിസ്ത്യാനി ലോകത്തിന്റെ മദ്ധ്യസ്ഥാനത്തു അംഗ്ലിയാസഭയെ പ്രതിനിധീകരിക്കുന്നതിനു ഊർശ്ലേമിൽ വസിക്കുന്ന അംഗ്ലിയാബിഷോപ്പാണെന്ന ഗ്രീക്കുപാത്രിയർക്കീസിന്റെ സമ്മതവും നല്ല മനസ്സും കൊണ്ടു ഞാൻ ഇവിടെ ഇരിക്കുന്നു". പിന്നെയും കിഴക്കൻ ക്രിസ്ത്യാനികളെക്കുറിച്ചു അദ്ദേഹം എഴുതിയിരിക്കുന്നതു "അവർ പണ്ടെത്തന്നെ ക്രിസ്ത്യാനികളാണ—അവരെ അംഗ്ലിയാ സഭയുടെ അംഗങ്ങളാക്കുവാൻ ഞങ്ങൾ ശ്രമിക്കുന്നില്ലെന്നു മാത്രമല്ല, അവർക്കു സ്വന്ത പള്ളിയും പട്ടക്കാരും ഉണ്ടെന്നുള്ള കാരണത്താൽ അവർ അപേക്ഷിച്ചാൽ ഞങ്ങൾ കൈക്കൊള്ളുകയുമില്ല". ബ്ലിത്തു ബിഷോപ്പിനു തന്റെ അധികാരത്തിന്റെ ശക്തി എത്രത്തോളമുണ്ടെന്നും പ്രൊസലയിറ്റസ എന്ന ഇംഗ്ലീഷ വാക്കിന്റെ ശരിയായ അർത്ഥം ഇന്നതെന്നും മിത്രാധിപരും സ്ഥലത്തെ മിഷ്യനരിമാരും അറിഞ്ഞിട്ടുള്ളടത്തോളം അറിയുന്നില്ലെന്നു ഇതുകൊണ്ടു കാണാം. മിത്രാധിപർ ഇടവകപത്രികയെ പഠിപ്പിക്കാതെ അദ്ദേഹത്തെ പഠിപ്പിച്ചിരുന്നെങ്കിൽ നന്നായിരുന്നു.

